

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 35 THE ONLINE OFFICIAL NEWS BULLETIN 2021 August 14


തേജസ്കരണകാലം | SEASON OF TRANSFIGURATION | ܥܕܢܐ ܕܓܠܝܢܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 15 ♪7 ✝ Shunoyo Feast of the Dormition of Virgin Mary 106th Mem. of Patriarch Mar Ignatios Abded Meshiha (Kurkuma Dayara) Devalokam | 16 ♪7 327th Mem. of Mar Ivanios Hidayathulla ✠ (Mulamthuruthi) | 17 ♪3 | 18 ♪7 | 19 ♪3 Comme. of Apostle Mar Labi 30th Mem. of Joseph Mar Pachomios ✠ (Mulakkulam, Karmelkunnu) | 20 ♪7 Comm. of Prophet Samuel | 21 ♪3 |



പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ 30–ാം ഓർമ്മദിനത്തോടനുബന്ധിച്ച് കുന്നംകുളം മെത്രാസന അരമനയിലെ സെൻറ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത വി. കുർബാന അർപ്പിച്ചു. ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത, സഖറിയാ മാർ നിക്കോളോവസ് മെത്രാപ്പോലീത്ത, ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത എന്നിവർ സഹകാർമ്മികരായിരുന്നു.




## പ. കാതോലിക്കാ ബാവായുടെ മുപ്പതാം ഓർമ്മദിനം ആചരിച്ചു

കുന്നംകുളം: പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 30–ാം ഓർമ്മദിനം കുന്നംകുളം ഭദ്രാസന ആസ്ഥാനത്തെ സെൻറ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ ആചരിച്ചു. സഭാ അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ അദ്ധ്യക്ഷൻ കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്ത പ്രധാന കാർമ്മികനായി. തുടർന്ന് നടന്ന അനുസ്മരണ സമ്മേളനത്തിൽ കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിക്കുകയും, ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത സമ്മേളനം ഉദ്ഘാടനം ചെയ്യുകയും ചെയ്തു.

സ്വാമി നന്ദാത്മജാനന്ദ മുഖ്യ പ്രഭാഷണം നടത്തി. കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത, സഖറിയാ മാർ നിക്കോളോവസ് മെത്രാപ്പോലീത്ത, സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, ഫാ. ടി. പി വർഗ്ഗീസ്, യോഹന്നാൻ റമ്പാൻ, കെ. പി. ഐസക് കോറെപ്പിസ്കോപ്പ, ഫാ. കെ. പി. ഗീവർഗ്ഗീസ്, സൺഡേസ്കൂൾ ഡയറക്ടർ കെ. സി. ലോഫ്സൺ, ഫാ. മാത്യു തോമസ് എന്നിവർ യോഗത്തിൽ സംസാരിച്ചു.




പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 30–ാം ഓർമ്മദിനത്തോടനുബന്ധിച്ച് കുന്നംകുളം ഭദ്രാസന ആസ്ഥാനത്ത് നടന്ന അനുസ്മരണ സമ്മേളനം.


Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# "ഇതാ, മനുഷ്യരുടെ ഇടയിൽ ദൈവത്തിന്റെ കൂടാരം"

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



സർവ്വപ്രപഞ്ചവും സമഞ്ജസമായി സമ്മേളിക്കുന്ന പ. സഭയാകുന്ന വി. കൂടാരത്തിൽ ദൈവതേജസ്സ് നിത്യമായി ഉജ്ജ്വലകാന്തിയോടെ ശോഭിക്കുന്ന അനുഭവമാണ് വി. കൂടാരപെരുനാളും അവിടെയുണ്ടാകുന്ന മറുരൂപ അനുഭവവും എന്ന സന്ദേശമാണ് കൂടാരപെരുനാളിൽ ആരംഭിക്കുന്ന നോമ്പു കാലത്ത് പ. സഭയുടെ ധ്യാനചിന്ത എന്ന് സാരം.

പ. സഭയുടെ ആരാധനാക്രമീകരണം അനുസരിച്ച് ആഗസ്റ്റ് 6-ലെ വി. കൂടാരപ്പെരുന്നാൾ മുതൽ തേജസ്കരണകാലത്തിലേക്ക് (Season of Transfiguration) നാം പ്രവേശിച്ചിരിക്കുകയാണല്ലോ. ഒപ്പം പ. ദൈവമാതാവിന്റെ മഹത്വകരമായ വാങ്ങിപ്പുപെരുന്നാളിലേക്കുള്ള ഒരുക്കത്തിന്റെ ഭാഗമായി വിശുദ്ധിയോടെ നാം ശൂനോയോ നോമ്പ് അനുഷ്ഠിക്കുകയും ചെയ്യുന്നു. "മർത്ത മറിയം ലോകബന്ധങ്ങളെ ഒക്കെയും വെടിഞ്ഞ് വിശുദ്ധിയിൽ ജീവിച്ച് സർവ്വനന്മകളാലും അലങ്കരിക്കപ്പെട്ടതിനാൽ അവൾ ദൈവത്തിന്റെ മാതാവായി തീരുവാൻ തെരഞ്ഞെടുക്കപ്പെട്ടതുപോലെ നമ്മളും ദൈവത്തിന് വസിപ്പാൻ തക്ക വിശുദ്ധ ആലയങ്ങളായി തീരുവാൻ" ഈ നോമ്പുകാലം നമ്മെ സഹായിക്കട്ടെ!

പുറപ്പാട് പുസ്തകം 34-ാം അദ്ധ്യായത്തിലും ലേവ്യ പുസ്തകം 23-ാം അദ്ധ്യായത്തിലും അടിസ്ഥാനമായി കാണപ്പെടുകയും മറ്റു പഴയനിയമ ഗ്രന്ഥങ്ങളിൽ ഉടനീളം പ്രതിപാദിക്കപ്പെടുകയും ചെയ്യുന്ന മൂന്ന് പ്രധാന പെരുന്നാളുകളാണ് ദൈവജനത്തിന് ഉണ്ടായിരുന്നത്. ഒന്നാമത്തേത്, ആബീബ് മാസത്തിൽ യിസ്രായേൽ മക്കളെ മിസ്രയീമിൽ നിന്നും വിടുവിച്ച്, സംഹാരദൂതനിൽ നിന്നും കുഞ്ഞാടിന്റെ രക്തത്താൽ രക്ഷിച്ച് (passover) അവരുടെ രക്ഷണ്യയാത്ര ആരംഭിക്കുന്ന 'പുളിപ്പില്ലാത്ത അപ്പത്തിന്റെ' പെരുന്നാൾ എന്നറിയപ്പെടുന്ന പെസഹാ പെരുന്നാൾ. അതുവരെയും ഏഴാം മാസമായിരുന്ന ആബീബ് മാസത്തിനു പകരം ഒരു പുതിയ ക്രമീകരണം യഹോവയാൽ ഉണ്ടായി. 'പുറപ്പെടലിന്റെ' (Exodus) ആ മാസത്തെ അവർ നീസ്സാൻ മാസം എന്നു വിളിക്കുകയും, മാസമദ്ധ്യത്തിൽ (നീസ്സാൻ 14) അവർ തലമുറകളായി പെസഹാ പെരുന്നാൾ ആചരിക്കുകയും ചെയ്യുന്നു. തുടർന്ന് ഏഴ് യാമങ്ങൾ വീതമുള്ള ഏഴ് വാരങ്ങൾ പൂർത്തീകരിക്കപ്പെടുമ്പോൾ 'വാരപ്പെരുന്നാൾ' എന്നു വിളിക്കുന്ന അമ്പതാം പെരുന്നാൾ (Pentecost) ആചരിക്കുന്നു. നീസ്സാനിൽ ആരംഭിച്ച പുതിയ ക്രമീകരണപ്രകാരമുള്ള ഏഴാം മാസം (Tisherei) 15-ാം തീയതി (പഴയ ക്രമീകരണത്തിലെ വർഷാരംഭം) യഹോവയ്ക്ക് വിശുദ്ധമായ ശബത്തായി ആചരിക്കുവാനും തുടർന്ന് ഏഴ് ദിവസം കൂടാരങ്ങളിൽ താമസിച്ച് മരുഭൂമിയിൽ 40 വർഷം അവരെ നടത്തിയ യഹോവയെ ധ്യാനിക്കുവാനും പുറപ്പാട് ചരിത്രം തലമുറകളോട് അറിയിക്കുവാനും എട്ടാം ദിവസം വീണ്ടും ശബ്ബത് ആഘോഷിച്ച് സമാഗമനകൂടാരത്തിൽ കൂടിവന്ന് കൂടാരപ്പെരുന്നാൾ ശുശ്രൂഷകൾ പൂർത്തീകരിക്കുവാനും യഹോവ കല്പിക്കുന്നു. കൂടാരങ്ങളിൽ പാർക്കുന്ന ഈ ദിനങ്ങളെ അവർ വർഷാദ്ധ്യ-കായ്കനി പെരുന്നാൾ എന്നും വിളിക്കുന്നു.

നിഴലായ പഴയനിയമത്തിൽ നിന്നും പൂർത്തീകരണം ആയ പുതിയനിയമത്തിലേക്ക് തന്റെ ഏകജാതനായ പുത്രനിലൂടെ പിതാവാം ദൈവം നയിച്ചപ്പോൾ പ. സഭ അതിന്റെ ആരാധനാ ജീവിതത്തിനും മറ്റു എല്ലാ മതജീവിത രീതികൾക്കും അടിസ്ഥാനം കണ്ടെത്തിയതും പുത്രൻതമ്പുരാൻ നൽകിയ പുതിയ വ്യാഖ്യാനങ്ങളിലൂടെ പുതിയ അർത്ഥതലങ്ങൾ അറിഞ്ഞതും വി. അപ്പോസ്തോലന്മാരുടെ കാലം മുതൽ തന്നെ ആയത് ആചരിച്ചു തുടങ്ങിയതും നാം കാണുന്നു. മോശ മുഖാന്തരം ലഭിച്ച ന്യായപ്രമാണം കൃപയും സത്യവുമായി യേശുക്രിസ്തു മുഖാന്തിരം (യോഹ. 1:17) വെളിപ്പെടുമ്പോൾ ആരാധനയ്ക്കും പെരുന്നാളുകൾക്കും പുതിയ അർത്ഥതലങ്ങൾ ലഭ്യമാകുന്നു.

"സത്യനമസ്ക്കാരികൾ പിതാവിനെ ആത്മാവിലും സത്യത്തിലും നമസ്കരിക്കുന്നു, കാരണം ദൈവം ആത്മാവാകുന്നു. അവനെ നമസ്കരിക്കേണ്ടത് ആ മലയിലോ ഈ മലയിലോ അല്ല; ആത്മാവിലും സത്യത്തിലും ആകുന്നു" എന്ന് ശമര്യ സ്ത്രീയോട് (യോഹന്നാൻ 4) വെളിപ്പെടുത്തുന്ന കർത്താവ് ആത്മദാഹം തീർക്കുന്ന ജീവജലം, വിശ്വസിക്കുന്ന ഏവനും വാഗ്ദാനം ചെയ്യുന്നു. ഈ പശ്ചാത്തലത്തിലാണ് യഹൂദന്മാരുടെ പഴയപെരുന്നാളുകൾക്ക് പരിശുദ്ധ സഭയിൽ പുതിയ അർത്ഥതലങ്ങൾ ലഭ്യമാകുന്നത്.



കുഞ്ഞാടും പുളിപ്പില്ലാത്ത അപ്പവും കയ്പ്പുചീരയും ചേർന്ന യഹൂദന്റെ മാത്രം താൽക്കാലിക വിമോചനം ആയിരുന്ന പെസഹാപെരുന്നാൾ സർവ്വലോകത്തിന്റെയും ജീവനും രക്ഷയ്ക്കും കാരണമായിത്തീർന്ന നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിലും മരണത്തിലും ഉയർപ്പിലും വിശ്വസിക്കുന്നവന് നിത്യജീവന്റെ അപ്പമായി, അപ്പത്തിന്റെ വലിയ പെരുന്നാളായി മാറുന്നു (യോഹ 6:35). പുതിയ വ്യാഖ്യാനം ഉണ്ടായപ്പോഴും 'പെസഹാ പെരുന്നാൾ' എന്ന ആശയത്തിനോ പ്രയോഗത്തിനോ വ്യത്യാസം വന്നില്ല എന്നു സാരം.

ഇതുപോലെ തന്നെ വി. പെന്തിക്കോസ്തി പെരുനാൾ പ. റൂഹായുടെ ആവാസത്തിന്റെ വലിയ പെരുനാളും പുതിയ യിസ്രായേൽ ആകുന്ന പ. സഭയുടെ ആരംഭ പെരുനാളും ഒക്കെയായി മാറ്റപ്പെട്ടപ്പോഴും വാരപ്പെരുന്നാൾ അഥവാ '50-ാം ദിനം' എന്നു മാത്രം അർത്ഥമുള്ള പെന്തിക്കോസ്തി എന്ന പദം മാറ്റപ്പെട്ടില്ല എന്ന് ഓർക്കണം. ഇതേപ്രകാരം തന്നെ വി. കൂടാരപ്പെരുന്നാളിലും കർത്താവ് പങ്കെടുക്കുകയും മലമുകളിൽ പെരുനാൾ ധ്യാനത്തിന് പോകുകയും യെരുശലേം ദേവാലയത്തിലെ കൂടാരപെരുനാളിൽ സംബന്ധിച്ച് പുതിയ അർത്ഥതലങ്ങൾ നൽകുകയും ചെയ്യുന്നു. ഈ വ്യാഖ്യാനതത്വം വിശദമായി പ്രതിപാദിച്ചുകൊണ്ടാണ് വി. യോഹന്നാൻ തന്റെ സുവിശേഷത്തിന്റെ ഏഴാം അദ്ധ്യായത്തിൽ കൂടാരപ്പെരുന്നാളിന്റെ മദ്ധ്യത്തിൽ യെരുശലേം ദേവാലയത്തിൽ നിന്നുകൊണ്ടുള്ള കർത്താവിന്റെ പ്രഖ്യാപനം രേഖപ്പെടുത്തുന്നത്: "ദാഹിക്കുന്നവൻ എല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ" എന്നും അവനിൽ നിന്ന് ജീവനദി ഒഴുകും എന്നും അത് വിശ്വസിക്കുന്നവർക്ക് ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാണ് പറഞ്ഞതെന്നും യേശു തേജസ്കരിക്കപ്പെട്ടിട്ടില്ലായ്കയാൽ... (7:37-39) എന്നിങ്ങനെ പോകുന്നു വി. യോഹന്നാൻ ശ്ലീഹായുടെ വ്യാഖ്യാനം.

മേൽപറഞ്ഞ മൂന്ന് പെരുന്നാളുകളും പഴയനിയമ പശ്ചാത്തലത്തിലും, അന്ന് അവ നടന്ന കാലഘട്ടത്തിലുമാണ് വി. സഭ പുതിയ വ്യാഖ്യാനങ്ങളോടെ ഇന്നും ആഘോഷിക്കുന്നത് എന്നത് പ്രത്യേകം ഓർത്തിരിക്കണം. അതുകൊണ്ടാണ് 'കൂടാരപ്പെരുന്നാൾ' പെസഹായ്ക്കു ശേഷം ഏകദേശം ആറ് മാസം കഴിഞ്ഞും (പെസഹ: ഒന്നാം മാസം, പതിനാലാം തീയതി. കൂടാരപെരുനാൾ: ഏഴാം മാസം പതിനഞ്ചാം തീയതി) പെന്തിക്കോസ്തി പെരുന്നാളിനു ശേഷവും വരുന്നത്

എന്ന് സാരം. കൂടാരപ്പെരുന്നാളിന്റെ ആരംഭ ധ്യാനത്തിനായി മറുരൂപമലയിൽ (താബോർ) പോയ സമയത്ത് ഉണ്ടായ സംഭവവും അനുഭവവുമാണ് സമവീക്ഷണ സുവിശേഷങ്ങളിൽ വിശദമായി കാണുന്നത്.

കൂടാരം എന്നാൽ കേവലം ഒരു ടെന്റ്, സർക്കസ് കൂടാരം പോലെ എന്നല്ല മറിച്ച് ഗോത്രപിതാവായ യാക്കോബിന്റെ ദർശനമായ (ഉൽപത്തി 28) ദൈവത്തിന്റെ ആലയം (ബഥേൽ) മുതൽ മോശയുടെ കാലത്തെ സമാഗമനകൂടാരം തുടങ്ങി ദൈവത്തിന്റെ സാന്നിദ്ധ്യം അറിഞ്ഞ എല്ലാ സ്ഥലങ്ങളും സംഭവങ്ങളുമാണ് എന്നും നാം അറിയണം. പുതിയനിയമത്തിൽ വി. കന്യകമറിയാമിന്റെ ഉദരവും ബേത്‌ലഹേം ഓഫർത്തായും യോർദ്ദാനിലെ സ്നാനവും മറുരൂപമലയിലെ മേഘകൂടാരവും എല്ലാം പ. സഭയെ കുറിക്കുന്ന സംജ്ഞകളാണെന്ന് പിതാക്കന്മാർ വ്യക്തമായി പഠിപ്പിക്കുന്നു. മേൽപറഞ്ഞതും ഇനിയും ഒട്ടനവധിയായി സഭയുടെ ആരാധനാ പാരമ്പര്യത്തിൽ ഉൾപ്പെടുന്ന തിരുവചന വ്യാഖ്യാനങ്ങളിലും ദൈവമഹത്വം (shekena) പരിലസിക്കുന്ന (Theophiny) അനുഭവങ്ങൾ കാണുന്നു. "ഇവനെന്റെ പ്രിയ പുത്രൻ; ഇവനു ചെവി കൊടുപ്പീൻ" എന്ന ദൈവശബ്ദം പ. സഭയാകുന്ന കൂടാരത്തിലാണ് കേൾക്കപ്പെടുന്നത്. പഴയനിയമ വായനയ്ക്കു മുമ്പായി 'നീതിമാന്മാരുടെ കൂടാരത്തിൽ മഹത്ത്വത്തിന്റെയും രക്ഷയുടെയും ശബ്ദം എന്ന് ദാവീദു മുഖാന്തരം പരിശുദ്ധ റൂഹാ പാടി' എന്ന് ആമുഖ വചനങ്ങളായി പറയുന്നു. അവിടെ ന്യായപ്രമാണവും (മോശ) പ്രവചനവും ഏലിയാ, അപ്പോസ്തോലികതയും ജീവലോകവും മൃതലോകവുമെല്ലാം വി. ത്രിത്വത്തിൽ ഒന്നിക്കുന്നു.

വി. യോഹന്നാനുണ്ടാകുന്ന വെളിപ്പാടിൽ അദ്ദേഹം കാണുന്ന പുതിയ ആകാശവും പുതിയ ഭൂമിയും പുത്തൻ യെരുശലേമും മണവറയും മണവാട്ടിയും ഒക്കെ കേവലം മാനുഷിക വിവരണങ്ങൾക്ക് അതീതമാണ്; എത്ര വ്യാഖ്യാനിച്ചാലും മതിവരുകയോ അവസാനിക്കുകയോ ഇല്ല എന്നും പിതാക്കന്മാർ സാക്ഷ്യപ്പെടുത്തുന്നു. അവിടെ സിംഹാസനത്തിൽ നിന്നും വീണ്ടും മഹാശബ്ദം (ദൈവനാദം) ഉയരുന്നു. "ഇതാ, മനുഷ്യരോടു കൂടെ ദൈവത്തിന്റെ കൂടാരം; അവൻ അവരോടു കൂടെ വസിക്കും; അവർ അവന്റെ ജനമായിരിക്കും; ദൈവം താൻ അവരുടെ ദൈവമായി അവരോടുകൂടെ ഇരിക്കും (വെളിപ്പാട് 21: 1-3). താബോറിൽ കണ്ട അതേ 'ജ്യോതിസ്' പ. സഭയാകുന്ന കൂടാരത്തിലും (21:11) കാണുന്നു. അതിന്റെ പൊക്കമുള്ള മതിലും (സുവിശേഷങ്ങൾ) പന്ത്രണ്ടു ഗോപുരവും (വി. അപ്പോസ്തോലന്മാർ, കർത്താവിന്റെ ജീവപുസ്തകത്തിന്മേൽ എഴുതപ്പെട്ടവർക്കു മാത്രം പ്രവേശനവും എന്നിങ്ങനെ ആ വർണ്ണന തുടരുകയാണ്.

സർവ്വപ്രപഞ്ചവും സമഞ്ജസമായി സമ്മേളിക്കുന്ന പ. സഭയാകുന്ന വി. കൂടാരത്തിൽ ദൈവതേജസ്സ് നിത്യമായി ഉജ്ജ്വലകാന്തിയോടെ ശോഭിക്കുന്ന അനുഭവമാണ് വി. കൂടാരപെരുനാളും അവിടെയുണ്ടാകുന്ന മറുരൂപ അനുഭവവും എന്ന സന്ദേശമാണ് കൂടാരപെരുനാളിൽ ആരംഭിക്കുന്ന നോമ്പുകാലത്ത് പ. സഭയുടെ ധ്യാനചിന്ത എന്ന് സാരം. ഈ മഹത്വീകരണം ആദ്യം പ്രാപിക്കുന്നത് പ. സഭയുടെ കൂടെ നിത്യപ്രതീകമായ രാജമാതാവായ വി. കന്യക മറിയാമാണ്. ആഗസ്റ്റ് 6-ന് ആരംഭിക്കുന്ന കൂടാരപെരുനാൾ ഏഴ് മുതൽ ഏഴ് ദിവസം പിന്നിട്ടു കഴിയുമ്പോൾ ആഗസ്റ്റ് 15-ന് പ. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാളിൽ അതിന്റെ പൂർത്തീകരണത്തിൽ എത്തിച്ചേരുന്നു! കർത്താവ് താൻ സർവ്വ സ്വർഗ്ഗീയ സേനകളുടെയും അകമ്പടിയോടെ സ്വർഗ്ഗം തുറന്ന് ഇറങ്ങി വന്ന് പ. ദൈവമാതാവിന്റെ ആത്മാവിനെ ബഹുമാനത്തോടെ കൈക്കൊണ്ടു എന്നും പിന്നീട് സംസ്കരിക്കപ്പെട്ട അവരുടെ ശരീരം അപ്രകാരം സർവ്വഘോഷത്തോടും കൂടെ ആകാശത്തിലേക്ക് ഉയർത്തപ്പെട്ടു എന്നും വി. യാക്കോബിന്റെ ബോവൂസ്സായിൽ വി. ശൂനോയോ നോമ്പിൽ നാം ധ്യാനിക്കുന്നു. ആകയാൽ പ. സഭയാകുന്ന കൂടാരത്തിൽ വസിച്ച് ദൈവമഹത്വത്തിൽ വളരുവാൻ പ. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ നമുക്കും ശരണപ്പെടാം.

'തന്റെ കരുണയാൽ ലോകത്തെ സൃഷ്ടിച്ച പരിശുദ്ധനായ ഏക പിതാവിന്റെയും, തന്റെ കഷ്ടാനുഭവത്താൽ അതിനെ വീണ്ടെടുത്ത പരിശുദ്ധനായ ഏക പുത്രന്റെയും, സകലത്തെയും പൂർത്തിയാക്കുന്ന പരിശുദ്ധനായ ഏക റൂഹായുടേയും സാന്നിധ്യവും സഹവാസവും എപ്പോഴും നമ്മോടു കൂടെ വ്യാപരിക്കട്ടെ.

പ. ദൈവമാതാവിന്റെയും നമ്മുടെ അപ്പോസ്തോലനും കാവൽപിതാവുമായ പ. മാർത്തോമ്മാ ശ്ലീഹായുടെയും ശ്ലീഹാ മുതൽ ഇന്നയോളം നമ്മെ പരിപാലിച്ച നമ്മുടെ സർവ്വ പൂർവ്വ പിതാക്കന്മാരുടെയും പ്രത്യേകാൽ മാർ ഗീവർഗ്ഗീസ് സഹദായുടെയും മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധന്മാരായ യൽദോ മാർ ബസേലിയോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാരുടെയും പ്രാർത്ഥനയും മദ്ധ്യസ്ഥതയും നമുക്ക് കോട്ടയും കൂട്ടും കാവലുമായിരിക്കട്ടെ. ❑




## കുരിശുപള്ളിയുടെ ശിലാസ്ഥാപനം കർമ്മം നിർവ്വഹിച്ചു

കുന്നംകുളം: ആർത്താറ്റ് അരമന ചാപ്പൽ കോമ്പൗണ്ടിൽ കുന്നംകുളം - ഗുരുവായൂർ റോഡിനഭി മുഖമായി നിർമ്മിക്കുന്ന കുരിശുപള്ളിയുടെ ശിലാസ്ഥാപക കർമ്മം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ അദ്ധ്യക്ഷൻ കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത സഹകാർമ്മികനായി. പരിപാടിയിൽ മെത്രാസനത്തിലെ വൈദികരും, സഭാ മാനേജിംങ്ങ് കമ്മറ്റി അംഗങ്ങളും, മെത്രാസന കൗൺസിൽ അംഗങ്ങളും സന്നിഹിതിരായിരുന്നു.



**പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ 32-ാം ഓർമ്മദിന ത്തോടനുബന്ധിച്ച് കുന്നംകുളം മെത്രാസന അരമനയിലെ സെൻറ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത വി. കുർബാന അർപ്പിച്ചു. കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത സഹകാർമ്മികനായിരുന്നു.**


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# ലാളിത്യത്തിന്റെ ജീവിതം



**വീണാ ജോർജ്**

**(കേരള സംസ്ഥാന ആരോഗ്യവകുപ്പ് മന്ത്രി)**

പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി നമുക്ക് ഏവർക്കും സ്നേഹവും സൗമ്യതയും പകർന്ന ആത്മീയ നിധിയാണ്. സൂര്യൻ അസ്തമിച്ചു കഴിഞ്ഞിട്ടാണ് സൂര്യപ്രഭയുടെ, സൂര്യവെളിച്ചത്തിന്റെ മഹത്വം തിരിച്ചറിയുന്നത്. പരിശുദ്ധ കാതോലിക്കാ ബാവ നമുക്ക് ഏവർക്കും സൂര്യപ്രഭയായിരുന്നു. ഇപ്പോൾ സൂര്യാസ്തമയത്തിനുശേഷമുള്ള ഒരന്തരീക്ഷത്തിന്റെ അനുഭവമാണുള്ളത്. പ. ബാവായുടെ സ്നേഹത്തിന്റെയും കരുതലിന്റെയും ഇടപെടൽ എല്ലാവർക്കും അനുഭവിച്ചറിയുവാൻ കഴിഞ്ഞിട്ടുണ്ട്.

പ. ബാവ എന്ന ഇടയൻ ആദ്ധ്യാത്മിക ഔന്നത്യത്തിൽ നിൽക്കുമ്പോഴും അനുയായികളുടെ ഭാഷ മനസ്സിലാക്കി ഒപ്പം നിൽക്കുകയും അവർക്ക് മനസ്സിലാകുന്ന രീതിയിൽ സംവേദിക്കുകയും ചെയ്തു. ആദ്ധ്യാത്മിക ഔന്നത്യത്തിൽ നിൽക്കുമ്പോഴും സാധാരണക്കാർക്ക് മനസിലാകുന്ന ലാളിത്യമുള്ള ഭാഷയിലും വാക്കിലും അവരോട് സംസാരിക്കുവാൻ പ. ബാവ ശ്രദ്ധിച്ചിരുന്നു. വിനയവും ലാളിത്യവും ആ ജീവിതത്തിന്റെ മുഖമുദ്രയായിരുന്നു.

പ. ബാവയുടെ പ്രസംഗങ്ങൾ ചരിത്രത്തിൽ ഇടംപിടിക്കുവാൻ സാധ്യതയുള്ളവയാണ്. സഭയുടെ അദ്ധ്യക്ഷൻ ആയിരിക്കുമ്പോഴും വാക്കുകളിൽ വ്യക്തി എന്ന നിലയിൽ വിനയത്തോടുകൂടിയ പരാമർശങ്ങൾ മാത്രമേ നടത്തിയിട്ടുള്ളു. നിഷ്കളങ്കതയും നൈർമ്മല്യവും പ. ബാവായുടെ സ്വഭാവത്തിന്റെ സവിശേഷതകളായിരുന്നു.

പ. ബാവായ്ക്ക് കുഞ്ഞുങ്ങളെ ഇഷ്ടമായിരുന്നു. അവരോടുള്ള ഇടപെടൽ വളരെ ഹൃദ്യമായിരുന്നു. അവരോട് ചിരിക്കുമ്പോഴും അവരോട് ഇടപെടുമ്പോഴും അവരിൽ ഒരാളായി മാറാൻ കഴിയുന്ന സ്വഭാവഗുണം പരിശുദ്ധ തിരുമേനിക്ക് ഉണ്ടായിരുന്നു. മലങ്കരസഭയ്ക്ക് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടേത് ഒരു സുവർണ്ണ കാലഘട്ടം എന്ന് വിശേഷിപ്പിക്കുവാൻ കഴിയും. എല്ലാ മതസ്ഥരെ സംബന്ധിച്ചിടത്തോളവും പ. ബാവ തിരുമേനിയുടെ വേർപാട് അതി ദുഃഖത്തിന് ഇടയാക്കി എന്ന് ഇവിടേക്ക് ഒഴുകി എത്തിയ അനുശോചനങ്ങൾ വ്യക്തമാക്കുന്നു. പ. ബാവായുടെ ഭൗതിക ശരീരം കാണുന്നതിനുവേണ്ടി പല ഭാഗങ്ങളിൽ നിന്ന് പരുമലയിലും ദേവലോകത്തും എത്തിച്ചേർന്നവരുടെ വിവരങ്ങൾ നോക്കുമ്പോൾ, വർത്തമാനകാല സാമൂഹിക ജീവിതത്തിൽ നമ്മുടെ രാജ്യത്തും സംസ്ഥാനത്തുമായി നാനാജാതിമതസ്ഥരായ ജനങ്ങൾക്ക് സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും പ്രകാശമായി പ. ബാവാ തിരുമേനി ഉണ്ടായിരുന്നു എന്ന് വ്യക്തമാകും.

പ. ബാവായുടെ എഴുപതാം ജന്മദിനത്തോട് അനുബന്ധിച്ച് സഭ വിപുലമായ പദ്ധതികൾ ആലോചിച്ചിരുന്നു. എന്നാൽ പ. ബാവ അവയെല്ലാം സ്നേഹപൂർവ്വം നിരസിച്ചു. എന്നാൽ ഭിന്നശേഷിയുള്ള കുഞ്ഞുങ്ങളെ അതിഥികളായി ദേവലോകത്ത് ക്ഷണിച്ചു വരുത്തി പ. ബാവാ അവരോടൊപ്പം രാവിലെ മുതൽ സമയം ചെലവിട്ടു. അവരോട് കഥ പറഞ്ഞു. അവരുടെ വർത്തമാനത്തിലും ചിരിയിലും ഒത്തുചേർന്നു സന്തോഷം പങ്കുവച്ചു. അവരുടെ കലാപ്രകടനങ്ങൾ കണ്ടു. അവർക്ക് ഒപ്പം ഭക്ഷണം കഴിച്ചു. അവർക്ക് സമ്മാനപ്പൊതികളും നൽകി അവരെ യാത്രയാക്കി.





പ. ബാവാ തിരുമേനി അറിയാവുന്ന കുഞ്ഞുങ്ങളെ കാണുമ്പോൾ പേര് ചൊല്ലിയാണ് വിളിക്കുന്നത്. ഒരിടയൻ ആടുകളെ പേരുചൊല്ലി വിളിക്കുന്നത് എത്ര ശ്രേഷ്ഠമാണ്. പ. ബാവ തിരുമേനി ഉദാത്തമായ അനേക മാതൃകകൾ നമുക്ക് നൽകിയിട്ടാണ് കടന്നുപോയത്. പ. ബാവ തിരുമേനി ഇഹലോകവാസം വിട്ടു പോകുന്നതിനു മുമ്പ് തിരുമേനിക്ക് എന്താണുള്ളത് എന്നു പരിശോധിച്ചപ്പോൾ കാറും കുറച്ചു പണവും മാത്രം. ഞാൻ മനസ്സിലാക്കുന്നത് അവസാന ദിവസങ്ങളിൽ പ. ബാവ തിരുമേനി മനസുകൊണ്ട് തയ്യാറാകുകയായിരുന്നു. വളരെ ലാഘവത്തോടു കൂടിയ ഒരു വേർപാടാണ് ഉണ്ടായത്. ഒന്നിനെക്കുറിച്ചും ഭാരമില്ല. വളരെ ലളിതമായി തന്നെ ഈ ലോകത്തോട് യാത്രയാകുകയാണ്. പ. ബാവായുടെ ലാളിത്യത്തിന്റെ ജീവിതം നമുക്ക് മാതൃകയാക്കുവാൻ കഴിയണം. അത് കൃത്രിമമായ ലാളിത്യമോ വിനയമോ അല്ലായിരുന്നു. കൃത്രിമമായ നിഷ്കളങ്കതയും അല്ലായിരുന്നു. സ്വതസിദ്ധമായ നൈർമ്മല്യവും നിഷ്കളങ്കതയും വിനയവും തിരുമേനിക്ക് ഉണ്ടായിരുന്നു. നൈർമ്മല്യം, നിഷ്കളങ്കത, ഭാഷയിലെയും ജീവിതത്തിലെയും ലാളിത്യം എന്നിവ മാതൃകയാക്കുവാൻ നമുക്ക് കഴിയണം.

ഓരോ അനുസ്മരണവും നാം ആദരവ് സമർപ്പിക്കലാണ്. അതോടൊപ്പം പ്രതിജ്ഞ എടുക്കലുമാണ്. പ. ബാവ നമ്മെ ഏല്പിച്ചിട്ടുള്ള നല്ല മാതൃകകൾ നമുക്ക് ഏറ്റെടുക്കുവാൻ കഴിയണം. പ. ബാവായുടെ ഓർമ്മകൾക്ക് മുമ്പിൽ ശിരസ് നമിക്കുന്നു.

*(മാവേലിക്കര തെയോ ഭവൻ അരമനയിലും കോട്ടയം കാതോലിക്കേറ്റ് അരമനയിലും നടത്തിയ അനുസ്മരണ പ്രഭാഷണ സംഗ്രഹം)*

അനുസ്മരണം



# മാനവികതയുടെ പ്രവാചകൻ


## അഡ്വ. ബിജു ഉമ്മൻ

(മലങ്കരസഭാ അസോസിയേഷൻ സെക്രട്ടറി)


മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷന്മാർ ബഹുമുഖ പ്രതിഭകളായിരുന്നു. പണ്ഡിതർ, കർമ്മകുശലർ, നിയമവിദഗ്ദ്ധർ, പ്രാർത്ഥനാമനുഷ്യർ, അദ്ധ്യാപകർ എന്നിങ്ങനെ അവർ പാദമുദ്ര പതിപ്പിച്ച മേഖലകളിൽ അഗ്രഗണ്യരായിരുന്നു. അവരിൽ പലരിലും ഇവയിൽ ഒന്നിലധികം ഗുണങ്ങൾ സമഞ്ജസിച്ചിരുന്നു. മലങ്കര സഭാദ്ധ്യക്ഷന്മാരുടെ നിരയിലേയ്ക്ക് വന്ന പ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ വിശേഷിപ്പിക്കാൻ ആഗ്രഹിക്കുന്നത് *നിഷ്കളങ്കൻ* എന്നാണ്.

പ. പിതാവിന്റെ ഏറ്റവും ശ്രദ്ധേയമായ സ്വഭാവമായി എന്റെ ശ്രദ്ധയിൽപ്പെട്ടത് കുഞ്ഞുങ്ങളോടുള്ള അദ്ദേഹത്തിന്റെ വാത്സല്യമാണ്. പ്രമുഖർ "മുഖം കാണിക്കാൻ" കാത്തുനിൽക്കുമ്പോഴും ശിശുക്കൾക്ക് അവിടെ പ്രതിബന്ധങ്ങളില്ല. ഭിന്നശേഷിയുള്ള കുഞ്ഞുങ്ങൾ താൻ സ്ലീബാകൊണ്ട് അനുഗ്രഹിക്കുന്നതുപോലെ തന്റെ സ്വന്തം സ്ലീബാ എടുത്ത് തന്നെ "അനുഗ്രഹിക്കുമ്പോഴും", അവർ തനിക്കൊരുക്കിയ "മേശ"യിൽ തന്നോടൊപ്പം ഭക്ഷണത്തിനിരിക്കുമ്പോഴും അതിനെ തുറന്ന ഹൃദയത്തോടെ സ്വീകരിക്കുന്നതും അതിനെ വിലക്കാൻ ശ്രമിക്കുന്നവരോട് നമ്മുടെ കർത്താവിനെപ്പോലെ, "അവരെ തടയരുത്" എന്നു പറയുന്നതും അദ്ദേഹത്തെ സംബന്ധിച്ച് സാധാരണ കാര്യമാണ്.

രണ്ടാമതായി, പ. പിതാവിന്റെ നിഷ്കളങ്കതയാണ്. കുന്നംകുളത്തെ കാർഷിക പശ്ചാത്തലത്തിലുപരി താൻ എന്തെങ്കിലുമാണ് എന്നു സ്ഥാപിക്കുവാൻ പ. പിതാവ് പ്രത്യക്ഷമായോ പരോക്ഷമായോ ഒരിക്കലും ശ്രമിച്ചിട്ടില്ല. പലപ്പോഴും സ്വകാര്യ സംഭാഷണങ്ങളിലും പ്രസംഗങ്ങളിൽപ്പോലും "കുന്നംകുളം ഭാഷ" കടന്നുവരുന്നത് ഈ നിഷ്കളങ്കതയിൽ നിന്നാണ്.

മൂന്നാമതായി, വൈദികരോടും ജനത്തോടുമുള്ള അദ്ദേഹത്തിന്റെ കരുതലാണ്. വൈദികരോടും ജനത്തോടും അദ്ദേഹത്തിനുള്ള കരുതലും അവരുടെ ക്ഷേമത്തിലുള്ള ആശങ്കകളും അവയ്ക്ക് അദ്ദേഹം കണ്ടെത്തുന്ന പ്രതിവിധികളും അനേക തവണ ഞാൻ നേരിട്ടു കണ്ടിട്ടുണ്ട്. ഒരമ്മയ്ക്ക് സ്വന്തം കുഞ്ഞിന്റെ പ്രയാസസ്ഥിതിയിലുണ്ടാകുന്ന ആകുലതയ്ക്ക് സമാനമായ ആകാംക്ഷയാണ് ഇത്തരം സാഹചര്യങ്ങളിൽ പ. പിതാവിൽ കാണുന്നത്.

സമീപകാലത്ത് വളരെ പ്രക്ഷുബ്ധമായ സാഹചര്യം പ. സഭയുടെ ഒരു കോണിൽ ഉണ്ടായി. ആ സമയം മുഴുവൻ പ. പിതാവിനോടൊപ്പം ബാഹ്യ ഇടപെടലുകൾ കൂടാതെ എനിക്ക് ചിലവഴിക്കേണ്ടി വന്നു. അദ്ദേഹത്തെപ്പറ്റിയുള്ള എന്റെ നിരീക്ഷണങ്ങൾ മുഴുവൻ ശരി വയ്ക്കുന്ന കാര്യങ്ങൾ ആയിരുന്നു അവിടെ കണ്ടത്. തന്റെ പുരോഹിതർക്കും ജനങ്ങൾക്കും ഉണ്ടായ ഭീകര സാഹചര്യത്തിലുള്ള ആശങ്കയും അസ്വസ്ഥതയും വികാരഭരിതനാക്കുമ്പോൾത്തന്നെ അതിനെ മറികടക്കാനുള്ള നടപടികളും വിദഗ്ദ്ധോപദേശമനുസരിച്ച് അദ്ദേഹം നടത്തിക്കൊണ്ടിരുന്നു. അതിനിടയിൽ അനേകതവണ നിശബ്ദനായി കുനിഞ്ഞിരുന്നു നെഞ്ചു പൊടിഞ്ഞു നടത്തുന്ന പ്രാർത്ഥനയും, ഓരോ നിമിഷവും തന്റെ ജനത്തിന്റെ സ്ഥിതിയെപ്പറ്റി ആരാഞ്ഞു കൊണ്ടിരിക്കുന്ന പിതൃവാത്സല്യവും നേരിട്ടു കണ്ടവർക്കേ മനസിലാക്കാൻ കഴിയൂ. ഒരു തവണപോലും വീഴ്ച വരുത്താതെയുള്ള തന്റെ യാമപ്രാർത്ഥനകൾ: മറ്റുള്ളവരെ അറിയിക്കാനോ, താൻ ഒരു പ്രാർത്ഥനാമനുഷ്യനാണെന്നു പ്രചരിപ്പിക്കാനോ ശ്രമിക്കാറില്ല.

"മലങ്കരസഭ"യുടെ ആത്മീയവും ലൗകികവുമായ ഏക മേലദ്ധ്യക്ഷൻ എന്നു സുപ്രീംകോടതി അംഗീകരിച്ച പ. പിതാവ് തന്റെ അദ്ധ്യക്ഷ പദവിക്കടുത്ത സ്ഥാനചിഹ്നങ്ങൾപോലും അത്യാവശ്യമായ സന്ദർഭങ്ങളിലൊഴികെ ഉപയോഗിക്കുന്നതിൽ വിമുഖത കാട്ടുന്നത് പ്രകടനാത്മകതയോടുള്ള താൽപര്യമില്ലായ്മ കൊണ്ടാണ്.




പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ പ്രായത്തിന്റെ മാനദണ്ഡങ്ങൾ ലംഘിച്ച് 36-ാം വയസിൽ ഈ പിതാവിനെ മേല്പട്ട സ്ഥാനത്തേക്ക് വിളിച്ച് അടുപ്പിച്ചത് ദീർഘദർശനത്തോടെ ആയിരുന്നു. അദ്ദേഹത്തെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേയ്ക്ക് വിളിച്ചടുപ്പിച്ച പ. സഭയുടെ തീരുമാനം ശരിയായിരുന്നുവെന്ന് കാലം തെളിയിച്ചു. നഥാനിയേലിനെ ആദ്യം കണ്ടപ്പോൾ യേശുക്രിസ്തു പറഞ്ഞ വാചകം ഇവിടെ പ്രസക്തമാണ്, "ഇതാ സാക്ഷാൽ ഇസ്രായേല്യൻ: ഇവനിൽ കപടമില്ല." (യോഹ. 10:47).

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിൽ എട്ടാമത് കാതോലിക്കായും ഇരുപത്തിഒന്നാമത് മലങ്കര മെത്രാപ്പോലീത്തായുമായി 11 വർഷം ഭാഗ്യമോടെ സമൂഹത്തിനും സഭയ്ക്കും അനന്യസാധാരണമായ നേതൃത്വം നൽകിയ ശേഷം ദൈവസന്നിധിയിൽ ചേർന്ന പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി.

യഥാർത്ഥ സന്യാസിയായി ലാളിത്യത്തിന്റെ ലാവണ്യത്തോടും ദീനാനുകമ്പയുടെ സുഗന്ധത്തോടും നേരിന്റെയും നിയമത്തിന്റെയും പാതയിൽ സത്യസന്ധമായും ആത്മീയ ചൈതന്യത്തിലും സഭയേയും സമൂഹത്തേയും നയിച്ച ധന്യജീവിതമായിരുന്നു ആ പിതാവിന്റേത്.

ആത്മീയതയിലും പ്രവർത്തനക്ഷമതയിലും കർമ്മനിരതനായിരുന്ന പ. ബാവാ തിരുമേനിയുടെ സ്നേഹോഷ്മളമായ വാത്സല്യവും ശാസനയും ആവോളം അനുഭവിച്ച വിനീതനായ ഒരു സഭാസേവകനായ എന്നിൽ പ. പിതാവിന്റെ വേർപാട് വേദനയും ശൂന്യതയും സൃഷ്ടിച്ചു. എന്നാൽ അനുകരണീയവും പ്രകാശപൂർണ്ണവുമായ ആ ജീവിതത്തിന്റെ ദീപ്തമായ സ്മരണകൾ വരുംകാലങ്ങളിൽ നമുക്ക് കരുത്തും പ്രത്യാശയും പകരും.

പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി സ്വന്തം ജീവിതത്തെ യാഗമായി സമർപ്പിച്ചു. 'അനുഭവങ്ങൾ ധ്യാനങ്ങൾ' എന്ന അദ്ദേഹത്തിന്റെ പുസ്ത

കത്തിൽ ആയുസ്, ജ്ഞാനം, പണം, പ്രശസ്തി, ഭരണപാടവം എന്നിവ ഇവിടെ ഉപേക്ഷിക്കുവാനുള്ളതാണെന്നും എന്നാൽ ദൈവോന്മുഖമായ ജീവിതവും ഉപകാരപ്രദമായ നന്മയും എന്നും നിലനിൽക്കും എന്നും അത് മാത്രമേ നമുക്ക് കൂടെ കൊണ്ടുപോകുവാൻ കഴിയൂ എന്നും പറയുന്നു. ദൈവോന്മുഖമായി ജീവിക്കണം എന്നും മനുഷ്യന്റെ ഈ ലോക ജീവിതം സമൂഹത്തിന് ഗുണകരമാകണമെന്നും മറ്റൊരു ലേഖനത്തിലും പറയുന്നു. മരണത്തെ മുന്നിൽ കണ്ടുകൊണ്ട് ഇവ എഴുതിയോ എന്നു തോന്നിപ്പോകും. ഇവ പ്രസംഗിക്കുക മാത്രമല്ല ജീവിതത്തിൽ പ്രായോഗികമാക്കുകയും ചെയ്ത പിതാവാണ് പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി.

ക്രിസ്തുവിന്റെ യഥാർത്ഥ അനുകാരിയായി സാക്ഷ്യജീവിതം നയിച്ച പിതാവ് വേറിട്ട മുഖമായി പ്രകാശം പരത്തുന്നു. പറയുന്നത് പ്രവർത്തിക്കുവാനും, പ്രവർത്തിക്കുന്നത് പറയുവാനും ആ പിതാവ് ഏറെ ശ്രദ്ധിച്ചിരുന്നു. 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെ കാണും' എന്നു ബൈബിൾ പഠിപ്പിക്കുന്നു. പ. ബാവായുടെ മുഖമുദ്ര ഹൃദയശുദ്ധിയായിരുന്നു. തനിക്ക് ശരിയെന്ന് തോന്നുന്നത് പ്രശസ്തിക്കുവേണ്ടിയോ ലാഭത്തിനുവേണ്ടിയോ അദ്ദേഹം സമ്മതിച്ചു കൊടുക്കാറില്ലായിരുന്നു. നിലപാടുകളിൽ വ്യക്തമായി ഉറച്ചു നിന്നു.

പ. ബാവാ തിരുമേനിയുടെ കാൻസർ ചികിൽസയ്ക്കായി വിദേശത്തു കൊണ്ടുപോകുവാൻ സഭാ സമിതികൾ തീരുമാനം എടുത്തു. പ്രവാസികളായ സഭാസ്നേഹികൾ അമേരിക്കയിലെ മയോ ക്ലിനിക്കിൽ ചികിൽസക്കായി കൊണ്ടുപോകാമെന്ന് വാഗ്ദാനം ചെയ്തു.

അവരോട് പ. ബാവാ തിരുമേനി പറഞ്ഞു: "പരുമലയിൽ ആധുനിക സജ്ജീകരണങ്ങളോടു കൂടിയ കാൻസർ സെന്റർ എന്റെ നേതൃത്വത്തിൽ എന്റെ സഭ നടത്തുമ്പോൾ ഞാൻ വിദഗ്ധ ചികിൽസക്കായി വിദേശത്തേക്ക് പോകുന്നെങ്കിൽ ഞാൻ ജനത്തിന് കൊടുക്കുന്ന സാക്ഷ്യം എന്താണ്?"

പലരും പ. ബാവായെ അമേരിക്കയിലെ വിദഗ്ധ ചികിൽസയെക്കുറിച്ച് ബോധ്യപ്പെടുത്തുവാൻ ശ്രമിച്ചെങ്കിലും പ. ബാവ വഴങ്ങിയില്ല. "ദൈവം എനിക്ക് ആയുസ് തന്നിട്ടുണ്ടെങ്കിൽ ജീവിതം നീട്ടി തരട്ടെ. ദൈവത്തിന്റെ ഇഷ്ടം എന്നിൽ നിറവേറട്ടെ. ഞാൻ പരുമല മാത്രമേ ചികിൽസിക്കുകയുള്ളൂ. പരുമല വിട്ട് ഒരിടത്തേയ്ക്കും വരില്ല" എന്നും പറഞ്ഞു. നിലപാടുകളിലെ വ്യക്തത അതാണ് പ. ബാവാ തിരുമേനി അടുത്ത തലമുറയ്ക്ക് നൽകുന്ന സന്ദേശം.

പ. ബാവായുടെ ജീവിതത്തിലെ ഏറ്റവും അനുകരണീയമായ മാതൃക പ്രാർത്ഥനാ ജീവിതമാണ്. ബാഹ്യ പ്രകടനങ്ങളോ പ്രാർത്ഥനാ പുരുഷൻ എന്ന ഖ്യാതിയോ നേടാൻ ആഗ്രഹിച്ചില്ല. ഏകാന്തതയിൽ സഭയ്ക്കായി



പ്രാർത്ഥിക്കും. ഓരോ പ്രതിസന്ധിയിലും നിശബ്ദനായി ഏകനായി ഞാലിയാകുഴി ദയറായിലും പാമ്പാടി ദയറായിലും പരുമല പള്ളിയിലും പോയി മുട്ടുകുത്തി പ്രാർത്ഥിക്കുമായിരുന്നു. അതിനാൽ പ്രതിസന്ധികളെ അതിജീവിക്കുവാൻ കഴിഞ്ഞു.

മാനവികതയുടെ പ്രവാചകൻ എന്ന നിലയിലും അദ്ദേഹം ഭാവിയിൽ അറിയപ്പെടും. ജാതി മത ചിന്തകൾക്ക് അതീതമായി മനുഷ്യരെ ഒന്നായി കാണുവാനും കൂടെ ചേർത്തു നിർത്തുവാനും ദൈവ സ്നേഹം അവരിലേക്ക് പകർന്നു കൊടുക്കുവാനും സാധിച്ചിട്ടുണ്ട്. എല്ലാ മതങ്ങളുടെയും അന്തസത്ത ഉൾക്കൊണ്ട് എല്ലാവരേയും ബഹുമാനിക്കാൻ തയ്യാറായിരുന്ന പ. ബാവാ തിരുമേനി നിലപാടുകളിൽ വ്യക്തതയുള്ള മാനവികതയുടെ പ്രവാചകനായിരുന്നു.

ജാതിക്കു തലവനായി സഭയെ മേയിച്ചു ഭരിച്ച ശുദ്ധിമാനും ഭാഗ്യവാനുമായ പ. ബാവാ തിരുമേനിയുടെ ദീപ്തവും പാവനവുമായ സ്മരണയ്ക്കു മുമ്പിൽ ശിരസ് നമിക്കുന്നു.



## ഫാ. ഡോ. ഏബ്രഹാം കോശി കുന്നുംപുറത്തിന് ഡോക്ടറേറ്റ്



സെറാംമ്പൂർ സർവ്വകലാശാലയിൽ നിന്നും ഫാ. ഡോ. ഏബ്രഹാം കോശി കുന്നുംപുറത്തിന് ഡോക്ടറേറ്റ്. 'കൗമാരക്കാരിലെ സാമൂഹിക മാധ്യമങ്ങളുടെ സ്വാധീനവും ഫലപ്രദമായ കൗൺസലിങ്ങ് സമ്പ്രദായങ്ങളും' എന്ന വിഷയത്തിൽ കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെ മേൽനോട്ടത്തിലായിരുന്നു ഗവേഷണം.

മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്നും ഫിസിക്സിൽ ബിരുദവും സെറാംമ്പൂർ സർവ്വകലാശാലയിൽ നിന്നും ബി.ഡി. യും സിക്കിം മണിപ്പൽ സർവകലാശാലയിൽ നിന്നും എം.ബി.എ. യും നേടിട്ടുണ്ട്.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ എക്യുമെനിക്കൽ റിലേഷൻസ് ഡയറക്റ്ററും ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയാണ്. പുത്തൻകാവ് പൈനുംമൂട്ടിൽ ജിനു പി. മാത്യു സഹധർമ്മിണി. മക്കൾ: ഫിലൻ കോശി, അന്ന മറിയം കോശി.

## ശ്രുതി സ്കറിയയ്ക്ക് ഡോക്ടറേറ്റ്

ആസ്ട്രേലിയയിലെ മെൽബൺ RMIT യൂണിവേഴ്സിറ്റിയിൽ നിന്നും ഇലക്ട്രോണിക്സ് എഞ്ചിനീയറിങ്ങിൽ PhD കരസ്ഥമാക്കിയ ശ്രുതി സ്കറിയ.



എറണാകുളം ജില്ലയിൽ പാലക്കുഴ സെന്റ്. ജോൺസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ ഏറടികുന്നേൽ ഫാ. ജോണിന്റെ പുത്രൻ ഗ്രേഷ്യസ് ജോണിന്റെ ഭാര്യയും, മുളക്കുളം കർമ്മേൽകുന്ന് സെന്റ്. ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകയിൽപ്പെട്ട വടക്കേകോച്ചേരിൽ പരേതനായ വി. കെ. സ്കറിയായുടെയും, പിറവം സെന്റ്. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ വലിയപള്ളി ഇടവകയിൽപ്പെട്ട പാഴൂർ ആക്കൽ സെറിനിയുടെയും പുത്രിയുമാണ്.

ലേഖനം

# മാതൃമടിത്തട്ടിൽ 15 ദിവസങ്ങൾ

ഡെറിൻ രാജു

കാലങ്ങൾക്കും വംശങ്ങൾക്കും മുമ്പായി പിതാക്കൻമാരിലൂടെയും പ്രവാചകൻമാരിലൂടെയും ഭാഗമായി മാത്രം അറിയപ്പെട്ട ദൈവസാന്നിദ്ധ്യം ആരിൽ നിന്നാണോ ശരീരം ധരിച്ചു മനുഷ്യനായിത്തീർന്നത് ആ ദൈവജനനിയുടെ ഓർമ്മയെ സഭ പ്രത്യേകമായി അനുസ്മരിക്കുന്ന ഒരു കാലമാണിത്. ഹുദായ കാനോൻ അഞ്ചാം അദ്ധ്യായത്തിൽ പറയുന്നത് ദൈവമാതാവിന്റെ നോമ്പ് ഓബ് മാസം ഒന്നാം തീയതി മുതൽ പതിനഞ്ചാം തീയതി വരെ ആചരിക്കുകയും, പെരുന്നാൾ കൊണ്ടാടിയശേഷം വ്രതം അവസാനിപ്പിക്കുകയും ചെയ്യുന്നു എന്നാണ്. അതിൻപ്രകാരം നമ്മൾ ഓഗസ്റ്റ് 15-ലെ ശൂനോയോ പെരുന്നാളോടുകൂടി നോമ്പ് അവസാനിപ്പിക്കുന്നു.

ശൂനോയോ എന്ന വാക്കിനു വാങ്ങിപ്പ് എന്നാണ് നാം സാധാരണഗതിയിൽ അർഥം പറയാറുള്ളത്. Change, Migration, Departure എന്നൊക്കെയും സാമാന്യമായി ഈ വാക്കിനു അർഥം കൊടുക്കാം. വിശ്വാസിയായ ഏതു വ്യക്തിയുടെ മരണത്തിനും വാങ്ങിപ്പ് എന്നു പറയുകയാണ് നമ്മുടെ പാരമ്പര്യം (വാങ്ങിപ്പോയ പിതൃക്കൾക്കും ഭ്രാതാക്കൾക്കും നൽകാശ്വാസം... സ്ളീബാ - പ്രഭാത നമസ്കാരം). എങ്കിലും ശൂനോയോ എന്ന വാക്ക് ദൈവമാതാവിന്റെ ദേഹവിയോഗത്തോടു ചേർത്താണ് നമ്മൾ പറയാറുള്ളത്.

ലഭ്യമായ രേഖകളുടെ അടിസ്ഥാനത്തിൽ ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുനാൾ യേരുശലേമിലാണ് ആരംഭിച്ചത്. എ.ഡി 434-ൽ യേരുശലേമിലെ പാരമ്പര്യത്തെ അടിസ്ഥാനമാക്കി ക്രോഡീകരിച്ച അർമീനിയൻ വേദവായനക്രമത്തിൽ ആഗസ്റ്റ് 15 ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാളായി രേഖപ്പെടുത്തിയിരിക്കുന്നു. നിരവധി അപ്പോക്രിഫൽ ഗ്രന്ഥങ്ങളിൽ അഞ്ചാം നൂറ്റാണ്ട് മുതൽ തന്നെ ദൈവമാതാവിന്റെ മരണത്തെപ്പറ്റിയുള്ള വിവരണങ്ങൾ പ്രചരിച്ചിരുന്നു. എ.ഡി 600 നോടടുത്ത് മൗറീസ് ചക്രവർത്തി ഒരു വിളംബരത്തിലൂടെ ബൈസാന്റിയൻ സാമ്രാജ്യത്തിലുടനീളം ഈ പെരുനാൾ ആചരിക്കണമെന്നു കൽപന ഇറക്കിയതിനെത്തുടർന്നു ഇതിനു പരക്കെ അംഗീകാരം ലഭിച്ചു. 650-നു ശേഷം റോമിൽ ഈ പെരുനാൾ ആചരിച്ചു തുടങ്ങി. (സഭാ വിജ്ഞാനകോശം)

കാല സമ്പൂർണതയിൽ വചനം ജഡം ധരിച്ചു. ആ വചനം ശരീരം സ്വീകരിച്ചത് കന്യകമറിയാമിൽ നിന്നാണ്. ആ പരിശുദ്ധ അമ്മയുടെ ഓർമ്മ എന്നും സഭയ്ക്കും നമ്മൾ ഓരോരുത്തർക്കും ആനന്ദദായകവും ആ മദ്ധ്യസ്ഥത ഫലദായകവുമാണ്. സാത്താന്റെയും മരണത്തിന്റെയും അടിമത്വത്തിൽ നിന്നു മനുഷ്യരാശിയെ ഉദ്ധരിച്ച തമ്പുരാൻ, ക്രൂബേൻമാരുടെ തേരിന്റെ പ്രഭയെ ഉപേക്ഷിച്ചു സ്വീകരിച്ചത് ആ കന്യകയുടെ നിർമ്മല ഗർഭപാത്രത്തിന്റെ ശാന്തതയാണ്.

തെർത്തുല്യൻ, ജസ്റ്റിൻ മാർട്ടിയർ, ഐറേനിയോസ് തുടങ്ങി രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പിതാക്കൻമാർ തന്നെ പരിശുദ്ധ മാതാവിനെ രണ്ടാം ഹവ്വായായി ചിത്രീകരിച്ച് ആ ഔന്നത്യത്തെ കൃത്യമായി വിശകലനം ചെയ്തവരാണ്. തെർത്തുല്യൻ പറഞ്ഞത് ഹവ്വാ സർപ്പത്തെ വിശ്വസിച്ചു, മറിയാം ഗബ്രിയേലിനെ വിശ്വസിച്ചു. ഒരുവൾ തന്റെ വിശ്വാസം മൂലം ഉളവാക്കിയ അബദ്ധത്തെ മറ്റവൾ തന്റെ വിശ്വാസം മൂലം ദുരീകരിച്ചു എന്നാണ്. ഐറേനിയോസ് പറയുന്നത് ഒരു കന്യകയുടെ അനുസരണക്കേടിനു പ്രതിവിധിയായി മറ്റൊരു കന്യകയുടെ അനുസരണം ഉണ്ടായി എന്നാണ്. ഈ പിതാക്കൻമാരൊക്കെയും പരിശുദ്ധ മാതാവിന്റെ ഔന്നത്യത്തെ കൃത്യമായി വരച്ചുകാട്ടിയവരാണ് എങ്കിലും ഇവിടെയൊക്കെയും അനുസരണം, വിധേയത്വം, വിശ്വസ്തത തുടങ്ങിയ ചിന്തകളാണ് നമുക്ക് ഇവിടെ കാണുവാൻ സാധിക്കുന്നത്. സഹരക്ഷകയെന്നതോ പാപമില്ലാത്തവളായി ജനിച്ചുവെന്നതോ തുടങ്ങിയ പിൽക്കാല റോമൻ കത്തോലിക്കാ പഠിപ്പിക്കലുകളുടെ ലാഞ്ചനപോലും ഇവരുടെ പ്രബോധനങ്ങളിൽ ഇല്ലായെന്നത് പ്രത്യേകം പരിഗണനാർഹങ്ങളാണ്.

1854 -ൽ പീയൂസ് ഒമ്പതാമൻ മാർപാപ്പാ പ്രഖ്യാപിച്ച അമലോത്ഭവ സിദ്ധാന്തം ഇന്നു കത്തോലിക്കാ സഭയുടെ രക്ഷയ്ക്കാവശ്യമുള്ള ഒരു വസ്തുതയായി പരിഗണിക്കപ്പെടുന്നു. പരിശുദ്ധ മാതാവ് പാപമില്ലാത്തവളും സർവ്വ കൃപകളുടെ ഉറവയുമായി ഈ സിദ്ധാന്തം പ്രഖ്യാപിക്കുന്നു. എന്നാൽ ഒരു ഓർത്തഡോക്സ് സഭയും ഈ സിദ്ധാന്തം അംഗീകരിക്കുന്നില്ല. സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവൻ ആരുമില്ലായെന്ന കർത്താവിന്റെ പ്രഖ്യാപനം തന്നെ അമലോത്ഭവ സിദ്ധാന്തത്തെ തള്ളിക്കളയുന്നതാണ്. മാതാവ് സഹരക്ഷകയും പാപമില്ലാത്തവളും സർവകൃപകളുടെയും ഉറവയുമാണെങ്കിൽ മനഷ്യവർഗത്തിന്റെ ഉദ്ധാരണവും മാതാവിനു സാദ്ധ്യമാകുമായിരുന്നുവല്ലോ? മനുഷ്യാവതാരത്തിന്റെ ആവശ്യം തന്നെ എന്തായിരുന്നു? (പ. കന്യകമറിയാം - പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി)

ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ട് സഭ നോക്കുന്ന പുരാതന നോമ്പാണ് ശൂനോയോ നോമ്പ്. എങ്കിലും അതിന്റെ പ്രാധാന്യം ഓരോ വർഷം മുന്നോട്ട് പോകുംതോറും കുറഞ്ഞു വരുന്ന സ്ഥിതിവിശേഷമാണ് കണ്ടുവരുന്നത്. എട്ടുനോമ്പെന്ന അകാനോനിക നോമ്പിനെ പതിനഞ്ചു നോമ്പിന്റെ മുകളിൽ പ്രതിഷ്ഠിക്കുവാനുള്ള ബോധപൂർവമോ അല്ലാത്തതോ ആയ ശ്രമങ്ങൾ എല്ലാ ഭാഗത്തു നിന്നും ഉണ്ടാകുന്നു. ദൈവമാതാവിന്റെ ജനന പെരുന്നാളിനെപ്പറ്റി (കന്നി 8 പെരുന്നാൾ) ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനകളിലും പതിനെട്ടാം നൂറ്റാണ്ടിലെ പഞ്ചാംഗങ്ങളിലും ഒക്കെ പരാമർശങ്ങൾ ഉണ്ടെന്ന വാദത്തെ പൂർണമായും അംഗീകരിക്കുന്നു. (ഡോ. എം. കുര്യൻ തോമസ്, മലങ്കരസഭാ മാസിക, സെപ്തംബർ 2013). എങ്കിലും പതിനഞ്ച് നോമ്പിനെ മറികടന്നുള്ള എട്ടു നോമ്പാചരണത്തിനു സാധുത ഇല്ല. അത് നമ്മുടെ അടിസ്ഥാന വിശ്വാസത്തിനു നിരക്കുന്നതുമല്ല. പതിനഞ്ച് നോമ്പിനെപ്പറ്റി ഒന്നുമേ പറയാത്ത അച്ചൻമാർ എട്ടു നോമ്പിൽ എട്ടു ദിവസവും കുർബാനയുള്ളതിനെപ്പറ്റി പ്രഘോഷിക്കുന്നത് നമ്മുടെ പാരമ്പര്യത്തിനു ചേർന്നതല്ല. പല പാരമ്പര്യങ്ങളിൽ നിന്നും ഇതര മതങ്ങളിൽ നിന്നും കൊള്ളാവുന്ന അംശങ്ങൾ നമ്മൾ സ്വീകരിച്ചിട്ടുണ്ട്. എങ്കിലും അതൊന്നും നമ്മുടെ അടിസ്ഥാന വിശ്വാസത്തെ ബാധിക്കുന്നതായിരുന്നില്ല. ദൈവമാതാവിനെ ഓർക്കുവാൻ പിതാക്കൻമാർ നൽകിയ പതിനഞ്ച് ദിവസത്തെ നോമ്പ് നമുക്കുണ്ട്. അന്നു കിട്ടാത്ത അനുഗ്രഹം എട്ടുദിവസത്തെ നോമ്പിൽ കിട്ടുമെന്നു ചിന്തിക്കുന്നതിലെ അപാകത പറഞ്ഞു കൊടുക്കേണ്ട തിരുമേനിമാർ വരെ എട്ടുദിവസവും എട്ടുനോമ്പിൽ കുർബാന ചൊല്ലുവാൻ പള്ളികളിൽ നിന്നു പള്ളികളിലേക്ക് ഓടുന്നതാണ് കാണുന്നത്. പാശ്ചാത്യ വേദശാസ്ത്രത്തെയും ആരാധനയേയും അതിന്റെ തനിമയിൽ ഉൾക്കൊള്ളുകയും പരിപാലിക്കുകയും ചെയ്യുന്ന നമ്മൾ വാങ്ങിപ്പിനു പ്രാധാന്യം നൽകാതെ ജനന പെരുനാളിനു പിന്നാലെ ഓടുന്നത് ഖേദകരമാണ്. എട്ടുനോമ്പ് നോക്കുന്നതു തെറ്റാണെന്ന ചിന്തയല്ല ഇവിടെ പങ്കുവെക്കുന്നതു. എത്രയും കൂടുതൽ നോമ്പ് ഉപവാസങ്ങൾ നോക്കുന്നത് നല്ലതു തന്നെയാണ്. എന്നാൽ പതിനഞ്ച് നോമ്പിനെ മറികടന്നു എട്ടു നോമ്പിലേക്ക് പോകുന്നതാണ് ഒഴിവാക്കേണ്ടത്. ആൾക്കൂട്ടാരവങ്ങൾക്ക് അനുസരിച്ച് വിശ്വാസം വ്യാഖ്യാനിക്കുന്നതും ഭേദപ്പെടുത്തുന്നതും അംഗീകരിക്കാവുന്നതല്ല. ദൗർഭാഗ്യവശാൽ ഇപ്പോൾ പലയിടത്തും കാണുന്നതും അതാണ്.



വചനതീർത്ഥം

# മറിയാം സഭയുടെ പ്രതീകം

## (വി. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ – ശൂനോയോ പെരുന്നാൾ / ഇന്ത്യൻ സ്വാതന്ത്ര്യദിനം/മർത്തമറിയ സമാജ ദിനം) വി. ലൂക്കോസ് 11:27 – 36)


**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**




വി. ദൈവമാതാവിന്റെ ദേഹവിയോഗത്തെ അനുസ്മരിക്കുവാൻ ആഗസ്റ്റ് 15 -ന് ആഘോഷിക്കുന്നതാണ് വാങ്ങിപ്പു പെരുന്നാൾ (Assumption). പൗരസ്ത്യ സുറിയാനി ഓർത്തഡോക്സ് സഭയിൽ 15 ദിവസത്തെ (ആഗസ്റ്റ് 1–15) നോമ്പോടുകൂടിയാണ് വാങ്ങിപ്പുപെരുന്നാൾ ആചരിക്കുന്നത്.

**ഉത്ഭവം:** യെരുശലേമിലാണ് വാങ്ങിപ്പ് പെരുന്നാളിന്റെ ഉത്ഭവം. എ.ഡി. 434–ൽ യെരുശലേമിലെ പാരമ്പര്യത്തെ അടിസ്ഥാനമാക്കി ക്രോഡീകരിച്ച അർമ്മീനിയൻ വേദവായനക്രമത്തിൽ ആഗസ്റ്റ് 15–ന് 'ദൈവമാതാവായ മറിയാമിന്റെ പെരുന്നാളായി' ആചരിക്കണമെന്ന് നിഷ്ക്കർഷിച്ചിരിക്കുന്നു. എ.ഡി. 431–ലെ എഫേസൂസ് സുന്നഹദോസ് കഴിഞ്ഞ ഉടനെതന്നെ ഈ പെരുന്നാൾ സഭാകലണ്ടറിൽ സ്ഥാനം പിടിച്ചു.

ആറാം ശതകത്തിന്റെ ആരംഭത്തിൽ ഗത്സമനെയിലുള്ള ഒരു ദേവാലയത്തിൽ കന്യകമറിയാമിന്റെ കല്ലറ ഉണ്ടെന്ന് പരക്കെ വിശ്വസിച്ചിരുന്നു. ആ ദേവാലയത്തിൽ ആഗസ്റ്റ് 15 മാതാവിന്റെ പെരുന്നാളായി ആചരിച്ചിരുന്നു. അഞ്ചാം ശതകത്തിന്റെ ഉത്തരാർത്ഥം മുതൽ മാതാവിന്റെ മരണത്തെപ്പറ്റിയുള്ള അപ്പോക്രിഫൽ ഗ്രന്ഥങ്ങൾ സഭയിൽ പ്രചരിച്ചിരുന്നു. അവയുടെ സ്വാധീനത്തിൽ ആഗസ്റ്റ് 15 മാതാവിന്റെ ദേഹവിയോഗത്തിന്റെ (Dormition) പെരുന്നാളായി രൂപാന്തരപ്പെട്ടു.

എ.ഡി. 600–നോടടുത്ത് മൗറീസ് ചക്രവർത്തി ഒരു വിളംബരത്തിലൂടെ ഈ പെരുന്നാൾ ബൈസന്റയിൻ സാമ്രാജ്യത്തിലുടനീളം ആചരിക്കണമെന്ന് അനുശാസിച്ചതിനെത്തുടർന്ന് ഇതിനു പരക്കെ അംഗീകാരം ലഭിച്ചു. എ.ഡി. 650–നു ശേഷം റോമിൽ ഈ പെരുന്നാൾ ആചരിച്ചു തുടങ്ങുകയും ദൈവമാതാവിന്റെ വാങ്ങിപ്പു (Assumption) തിരുനാളായി അറിയപ്പെടുകയും ചെയ്തു.

### ശരീരത്തോടുകൂടിയ സ്വർഗ്ഗാരോഹണം

മറിയാം സ്വാഭാവിക മരണമടഞ്ഞ് യരുശലേമിൽ ഒലിവുമലയുടെ അടിവാരത്തിലുള്ള ഒരു കല്ലറയിൽ സംസ്ക്കരിപ്പെട്ടു എന്നാണ് സഭാപാരമ്പര്യം. മാതാവിന്റെ മൃതശരീരം മണ്ണിൽ ചേരുവാൻ അനുവദിക്കാതെ സ്വർഗ്ഗത്തേക്കു എടുക്കപ്പെടുകയാണുണ്ടായത് എന്നുള്ള ഒരു പാരമ്പര്യവുമുണ്ട്. വി. ദൈവമാതാവിന്റെ ശരീരത്തോടുകൂടിയ സ്വർഗ്ഗാരോഹണം കത്തോലിക്കാ സഭയുടെ ഔദ്യോഗിക വിശ്വാസസത്യമായി (ഡോഗ്മാ) (രക്ഷയ്ക്കു ആവശ്യമായ വിശ്വാസം) 1950 നവംബർ ഒന്നിന് പന്ത്രണ്ടാം പിയൂസ് പാപ്പാ പ്രഖ്യാപിക്കുകയുണ്ടായി.

അപ്പോക്രീഫാ ഗ്രന്ഥങ്ങളുടെ സ്വാധീനത്തിൽ സുറിയാനി സഭയിലെ ചില പ്രാർത്ഥനകളിൽ, ദൈവമാതാവിന്റെ ശരീരത്തോടുകൂടിയ സ്വർഗ്ഗപ്രവേശനത്തെപ്പറ്റി സൂചനകൾ ഉണ്ടെങ്കിലും രക്ഷയ്ക്ക് അത്യന്താപേക്ഷിതമായ ഒരു വിശ്വാസപ്രമാണമായി പൗരസ്ത്യ സഭ ഇതിനെ കണക്കാക്കുന്നില്ല.

### ദൈവത്തെ പ്രസവിച്ചവൾ (തിയോടോക്കോസ്)

"എന്റെ കർത്താവിന്റെ മാതാവ്" എന്ന് എലിസബേത്ത് വിശേഷിപ്പിച്ചതുപോലെ "ദൈവത്തെ പ്രസവിച്ചവളെ"ന്ന (തിയോടോക്കോസ്) അർത്ഥത്തിൽ ദൈവമാതാവെന്നു പറഞ്ഞ് കന്യകമറിയാമിനെ ബഹുമാനിക്കുന്നത് ആദിമ സഭാപാരമ്പര്യമാണ്. ഇത് തെറ്റാണെന്ന് നെസ്തോറിയോസിനു തോന്നി. "ക്രിസ്തുവിനെ പ്രസവിച്ചവൾ" എന്ന (ക്രിസ്റ്റോടോക്കോസ്) തിരുത്തൽ അദ്ദേഹം നൽകി. കർത്താവിന്റെ പൂർണ്ണ മനുഷ്യത്വം സ്ഥാപിക്കുന്നതിന് ഈ പുതിയ പേരാണ് വേണ്ടതെന്ന് നെസ്തോറിയോസ് വാദിച്ചു.

എന്നാൽ കന്യകയുടെ ഗർഭത്തിൽ വസിച്ചപ്പോൾത്തന്നെ കർത്താവ് പൂർണ്ണ ദൈവമായിരുന്നു എന്ന് വ്യക്തമാക്കുന്നതിന്, തിയോടോക്കോസ് എന്ന പേരു തന്നെ വേണമെന്ന് അലക്സാന്ത്രിയായിലെ മാർ കൂറിലോസും വാദിച്ചു. 'ദൈവമാതാവെന്നോ' 'ദൈവപ്രസവിത്രി' എന്നോ പറയുമ്പോൾ, ദൈവത്തെ വഹിച്ചവളെന്ന അർത്ഥമല്ലാതെ, ദൈവത്തിന്റെ ഉറവിടമാണെന്ന അർത്ഥം നാം കൊടുക്കുന്നില്ല എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്.

റോമാസഭ 1854–ൽ മാതാവിനു ജന്മപാപം ഇല്ല എന്നുള്ള അമലോത്ഭവ സിദ്ധാന്തം പ്രഖ്യാപിച്ചു. അതായത് മറിയാം അവളുടെ അമ്മയുടെ ഗർഭത്തിൽ ഉരുവായ സമയം തന്നെ ജന്മപാപത്തിന്റെ എല്ലാ കറകളിൽ നിന്നും വിമോചിപ്പിക്കപ്പെട്ടു എന്നുള്ള സിദ്ധാന്തം ഓർത്തഡോക്സ് സഭകൾ നിരാകരിക്കുകയും മറ്റേതു ശിശുവും ജനിക്കുന്ന അവസ്ഥയിൽ തന്നെയാണ് മറിയാമും ജനിച്ചത് എന്നു പഠിപ്പിക്കുകയും ചെയ്യുന്നു. അമലോത്ഭവ സിദ്ധാന്തത്തിന് വേദപുസ്തകത്തിൽ അടിസ്ഥാനവുമില്ല. പുത്രന്റെ രക്ഷണ്യപ്രവർത്തനത്തിൽകൂടിയാണ് മാതാവിനും രക്ഷയുടെ പങ്കാളിത്തം ലഭിക്കുന്നത്.

### ദൈവമാതാവിന്റെ മദ്ധ്യസ്ഥത

ദൈവമാതാവിന്റെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ പുരാതന സഭകളെല്ലാം വിശ്വസിക്കുന്നുണ്ട്. 'നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു' (വിയ യാക്കോ. 5:16) എന്ന് വി. യാക്കോബ് പറഞ്ഞിരിക്കുന്നതനുസരിച്ച് ദൈവമാതാവിന്റെ മദ്ധ്യസ്ഥപ്രാർത്ഥന വളരെ അനുഗ്രഹകരമാണ്. ഇത് അനേകരുടെ അനുഭവവുമാണ്. "കണ്ടാലും ഇതു മുതൽ സകല വംശങ്ങളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും" എന്ന് കർത്താവിനെ ഉദരത്തിൽ കൈക്കൊണ്ട ശേഷം കന്യകമറിയാം പ്രസ്താവിക്കുന്നതിൽ നിന്നും വി. ലൂക്കോസ് (1:48) വി. മാതാവിന്റെ ഭാവി ഭാഗ്യാവസ്ഥ മനസ്സിലാക്കാം.

ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗത്ത് (വി. ലൂക്കോസ് 11: 27–36) ജനക്കൂട്ടത്തിൽ നിന്ന് ഒരു സ്ത്രീ ഉച്ചത്തിൽ വിളിച്ചു പറയുന്നത് "നിന്നെ ചുമന്ന ഉദരവും നീ കുടിച്ച മുലയും ഭാഗ്യമുള്ളവ" (വാ. 27). മറിയാം നിത്യകന്യകയായിരുന്നു എന്നും, എല്ലാ വിശുദ്ധരിലും അവൾ അഗ്രഗണ്യയെന്നും സഭ പഠിപ്പിക്കുന്നു. പരിശുദ്ധന്മാരെ ഓർത്ത് പ്രാർത്ഥിക്കുമ്പോൾ ആദ്യം മാതാവിനെയാണ് അനുസ്മരിക്കുന്നത്.

### മറിയാം സഭയുടെ പ്രതീകം

മറിയാമിനെ സഭയുടെ പ്രതീകമായി ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നു (വെളി. 12:1–6). വിശ്വാസത്താലും സമർപ്പണത്താലും വചനമാകുന്ന ക്രിസ്തുവിനെ ഉള്ളിൽ സ്വീകരിച്ച്, ആ ക്രിസ്തുവിനെ ലോകരക്ഷകനായി നൽകുകയാണ് മറിയാം ചെയ്തത്. സഭയുടെയും, ഓരോ ക്രിസ്തീയ വിശ്വാസിയുടെയും ദൗത്യം ഇതുതന്നെ. സഭയും ക്രിസ്തുവും തമ്മിലുള്ള ബന്ധത്തെ പ്രതീകാത്മകമായി വർണ്ണിക്കുന്ന 45–ാം സങ്കീർത്തനത്തിൽ നിന്നാണ് ദൈവമാതാവിനെപ്പറ്റിയുള്ള കുക്കിലിയോൻ ("നിന്നാൾ സ്തുതിയൊടു രാജമകൾ...") ചൊല്ലുന്നത്. സഭയുടെ പ്രതീകം എന്ന നിലയിൽ ഇവിടെ വി. മാതാവിനെ കാണുന്നതോടൊപ്പം അവളുടെ സാന്നിധ്യം ആരാധനയിൽ ഉണ്ടെന്ന് അനുസ്മരിക്കുകയും ചെയ്യുന്നു.

### മർത്തമറിയ വനിതാസമാജ ദിനം

മലങ്കര സഭയിലെ സ്ത്രീകൾക്കുവേണ്ടിയുള്ള സംഘടനയായ മർത്തമറിയം സമാജദിനം ആണിന്ന്. 'മർത്തമറിയം' എന്നുള്ളത് ദൈവമാതാവായ വി. മറിയാമിനെ കുറിക്കുന്നു. മാതാവിന്റെ നാമത്തിലുള്ള സംഘടന എന്നർത്ഥം. പ്രാർത്ഥിക്കുക, പ്രകാശിക്കുക, പ്രവർത്തിക്കുക എന്നീ ആദർശങ്ങളാണ് പ്രസ്ഥാനം പ്രധാനമായും ഊന്നിപ്പറയുന്നത്. ഓരോ ഇടവകകളിലും വനിതകളെ സംഘടിപ്പിച്ചുകൊണ്ട് ഇതിന്റെ ശാഖകൾ പ്രവർത്തിക്കുന്നു. വിദ്യാഭ്യാസ, സാമൂഹ്യക്ഷേമ, തൊഴിൽ പരിപാടികൾ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടക്കുന്നുമുണ്ട്.





# No Lockdown for Mary's Tomb

## Assumption of Mother Mary

**Fr. Dr. Joshi Varghese, Bhilai**

**(Diocesan Education Officer & PRO, Calcutta Diocese)**

**Evening-St. Luke 1: 39 – 56, 2: 22 – 35: Morning- St. Luke 2: 42-51: Before Holy Qurbana-Exodus 3:1 – 6, 19: 16-23; Ezekiel 44 : 1 – 3; Isaiah 45: 11 -19: Holy Qurbana- Acts 1: 12 – 14, 7: 44 -53; Hebrews9: 3-12, 2: 14 – 18**

**St. John19: 25-27**

The Church celebrates the Assumption of Mother Mary on August 15. The day is important to all Indians as we celebrate Independence Day.

**a. Dormition of Mother Mary**

The Feast of Assumption commemorates Mother Mary's bodily resurrection following her death. In the Eastern Churches it is commonly referred to as the Dormition or "falling asleep". Though we can't find the terms Assumption or Dormition as such in the Bible, there are two examples of being taken up into heaven; that of Enoch and Elija. Patriarch Ignatius Zakka I I was states: *If " Enoch walked with God; then he was no more, because God took him" (Gen. 5:24) and Elijah, the prophet ascended to heaven in a chariot of fire (2 Kings 2:11) wouldn't the Virgin Mary, who bore the Lord nine months in her womb, gave birth to him and suckled him, rather be considered as worthy to have her body kept without corruption and to have it transformed into a spiritual one; and to ascend to heaven in soul and flesh to enjoy being with her beloved son Lord Jesus Christ?* St. Athanasius says about Mother Mary, "For who is your equal in greatness, O dwelling place of God the Word? To whom among all creatures shall I compare you, O Virgin? You are greater than them all.



We can find references to Mother Mary's Dormition in the writings of different Church Fathers. Dionysius the Areopagyte, the bishop of Athens (+95) wrote about Her "Falling-Asleep." The account of the bodily ascent of Mother Mary to Heaven can be found in the works of Meliton, Bishop of Sardis of 2nd century. St. Jacob of Serugh (521+) , in his Memoire in Syriac on the death of the Mother Mary says, "When the virgin was on her death bed, Angels, the righteous, prophets and fathers descended on her from high upon the order of God. The twelve Apostles and Evangelists came…they buried her in a rocky cave. Glory prevailed in heaven and on earth when the angels beheld her soul ascending and flying towards abodes of lights". The earliest available authentic document in support of the burial episode of St Mary was the report presented by St Juvenal, the Patriarch of Jerusalem, before the honourable King Marcian who convened the council of Chalcedon in 451 AD. This account is now known to us through a narrative known as 'Euthymiaca Historia', probably written by Cyril of Scythopolis, a Greek historian monk who lived in the 5th century. It goes thus: "In the presence of the apostles, the holy mother passed away. When the tomb was opened for the sake of St Thomas who came late for the funeral service to have his last glimpse and to pay his homage, it was found empty and they all believed that her body might have been taken up into heaven". Let us beseech the intercession of Mother Mary who was declared by Angel Gabrielto be "full of Grace" and "God's highly favoured daughter" (Lk 1:28) and addressed by Elizabeth as" mother of my Lord" (Lk 1:42).

**b. Mary Mother of Freedom**

The first glimpse of the Holy Mary presented in the Gospel is one of the blessed and cherished moment; Gabriel visiting and greeting her as '*favoured one! The Lord is with you*' (Lk 1:26-38). Who among us wouldn't dream for such a glorious moment? She was free to say no angel Gabriel, yet she freely chose to embrace God's plans and there by exhibited the real meaning of freedom. However the last portrayal of Mother Mary in the Gospel is quiet poignant,'*standing near the cross of Jesus were his mother…'* (Jn 19: 25). What can more traumatic for a mother than to see her only son, crucified and treated like a criminal, though he had only preached the Good News and did only good to others? The words of angel Gabriel spoken 34 years back might have resonated in her ears- *you have found favour with God… (Your son) will be great. He will reign over the house of Jacob forever, and of his kingdom there will be no end*. Ironically she was witnessing the excruciating pain of her beloved son and *a sword* was *piercing* through*her own soul too*" (Lk 2:34).

The picture of Mother Mary at the footstep of Jesus cross shall console all the parents who for one reason or another are in agony for their children. The most valuable gift a child can receive is the earnest prayers and the soothing presence of their parents. If the child is facing physical or mental problems, let the parents continue to pray, if the child wallows in sin, let the parents continue to pray. It was the tearful prayers of Monica that ultimately led to the transformation of her wayward child into St. Augustine. Let every parent seek the intercession of Mother Mary for their children.

**c. Be a Responsible Citizen**

As India celebrates 15th August to mark Independence Day, let's uphold our country in prayers. It's a time to gratefully recollect the sacrifices of millions of people who directly or indirectly partook in the freedom struggle. It is our duty to pray for the nation as well as its leaders; "…*I urge that supplications, prayers, intercessions, and thanksgivings be made for everyone, for kings and all who are in high positions, so that we may lead a quiet and peaceable life in all godliness and dignity* (1 Tim 2:1,2). St. Paul asks the Romans to 'p*ay to all what is due them—taxes to whom taxes are due, revenue to whom revenue is due, respect to whom respect is due, honour to whom honour is due*(Rom 13:7). Does this means a Christian has to be a mute spectator to cruel, unjust or tyrannical acts of governments? The answer can be found in the reply of Peter and Paul - "*We must obey God rather than any human authority"* (Acts 5:29*).* Prophet Jeremiah's exhortation clearly states the duties of a citizen. '*Do what is just and right. Rescue from the hand of the oppressor the one who has been robbed. Do no wrong or violence to the foreigner, the fatherless or the widow, and do not shed innocent blood in this place'* (Jer 22:3).

**Conclusion**

As we celebrate the feast of the Dormition, let us also celebrate our own liberation, achieved by Mother Mary's Son, and our own hope of eventual union with God. "What happens to Mary happens to all who imitate her holy life of humility, obedience and love" (The Orthodox Faith, Vol. II, by Fr. Thomas Hopko). During the occasion of Independence Day let's gratefully recollect the sacrifices of millions of people who directly or indirectly partook in the freedom struggle. As good citizens let us as individuals and Church be the light of the nation and become the salt of the country. ❑

# സഹനങ്ങളുടെ അമ്മ

സജി എബ്രഹാം



എത്ര കരഞ്ഞിട്ടുണ്ടാവും അന്ന് നീ
നിൻ മാതാവിൽനിന്നുത്ഭവിച്ചപ്പോൾ
എത്ര വിതുമ്പിക്കരഞ്ഞു നീ അന്ന് നിൻ
രക്ഷിതാക്കൾ നിന്നോടകന്നപ്പോൾ
എത്ര തേങ്ങിക്കുറുകി അന്ന് നീ
ഒരനാഥയെപ്പോൾ മന്ദിരമേറിയപ്പോൾ
എത്ര നോന്തിരിക്കാം നിൻമനം
അന്യനോടന്നം ഭുജിച്ച നേരം

കരണംപൊട്ടി കരഞ്ഞില്ലെ നീ ബാലികേ
ദൂതനാം ഗബ്രിയേലിനെക്കണ്ടുഭയന്നനേരം
കർമ്മമാണെന്നറിഞ്ഞപ്പോൾ നീജനകനു
ജന്മമേകുക ബാലികാവസ്ഥയിൽ
കന്യാത്വം മായ്കാതെ ഗർഭം പേറിയ
നിന്നെ വൃദ്ധനോടൊത്തുചേർത്തു വൈവാഹത്താൽ
കരഞ്ഞില്ലെ കരണം പൊട്ടി നീ
മാനത്തിൻ ക്ഷതമേറ്റ പെൺകുരുന്നായ്

ഉദരത്തിൽ കനം പേറി നീ മറ്റൊരു
ഗർഭിണിയാമമ്മയെ പരിചരിച്ചനേരം
ഉടയോൻ നിന്നുള്ളിൽ കാലിളക്കിയപ്പോൾ
വേദനയാലുള്ളിൽ കരഞ്ഞില്ലെ നീ
ഉടലിൽ മറ്റൊരു ജീവനും പേറി നീ
നടകൊണ്ടു ദൂരെ ദുരിത യാത്രപോയനേരം
ഉലകനാഥനെ പ്രസവിക്കാനിടംതേടി
അലഞ്ഞില്ലേ നോവും നൊമ്പരത്താൽ

മകനാംശിശുവിനെ ഘാതകരിൽനിന്നൊളിക്കാൻ
അലഞ്ഞില്ലെ,മറഞ്ഞില്ലെ മുൾച്ചെടിക്കുള്ളിലും നീ
മടിയിൽ മകനെയേന്തി നല്ലോടിടംതേടി
നടന്നില്ലെ പോക്കുവെയിലേറ്റുകൊണ്ടു നീ

മാളികയിലവൻ ശ്രേഷ്ഠരോടൊത്തിരുന്ന
ആ നേരം ഭയം കൊണ്ടു വിറച്ചില്ലെ നീ
മകനൊരുവൻ ദേവാലയത്തിൽ നഷ്ടമായ നേരം
മനം നൊന്തു പൊട്ടിക്കരഞ്ഞൂല്ലെ നീ

പന്ത്രണ്ടാമാണ്ടിലവനപ്രത്യക്ഷമായ നാളിൽ
പരിഭ്രാന്തിയായി ചങ്കു തകർന്നില്ലെ നിൻ
പാതിരാവോളം കാത്തിരുന്നു നിരാശയായ്
പരതി കരഞ്ഞില്ലേ നീ
പണമേറ്റു ശിഷ്യനവനെ ഒറ്റിക്കൊടുത്ത നേരം
പതം തല്ലി തേങ്ങി കരഞ്ഞില്ലെ നീ
പച്ചയായാമകനെ ക്രൂശിലേറ്റനേരം
പകരമായ് മനസ്സിൽ മരിച്ചില്ലേ നീ



തൻമകൻ വിലാവൂറിയ നിണവും ജലവും
നോക്കി കരൾനുറുങ്ങി കേണില്ലെ നീ

താനവനു ദാഹജലമേവാൻ ആ ദേശമാകെ
എങ്ങോ എങ്ങി വലഞ്ഞില്ലെ നീ
താതനിലേക്കവനെയെടുത്ത നേരം
ചങ്കിലിടിച്ച് ഏറ്റം തകർന്ന് കരഞ്ഞീലയോ
താനുണർന്ന മൂന്നാദിനേ നീ
ഒന്നു തൊടാൻ കൊതിച്ച് കിതച്ചീലയോ
താനൊടുവിൽ മേലിലേക്കേറിയന്നാൾ
സർവ്വം തകർന്നു നിലകൊണ്ടു നിന്നീലയോ നീ

ഇത്രമേൽ വേദന സഹിച്ചോരമ്മ
ഇത്രകണ്ടോരു ദൂതു നല്കീ മാനവർക്കായ്
ഇത്രകണ്ടു താഴ്മപ്പെടുത്തുന്നൂ നിന്നെ നീയ്
അത്ര കണ്ടു നിന്നെ മേൽക്കൂമേലേറ്റീടും ഭവാൻ
ഇത്രകണ്ടു താഴ്മപ്പെടുത്തുന്നൂ നിന്നെ നീയ്

അത്ര കണ്ടു നിന്നെ മേൽക്കൂമേലേറ്റീടും ഭവാൻ.




## പരിശുദ്ധ കാതോലിക്കാ ബാവാ ദൈവിക ദർശനം ജീവിതമാക്കിയ പുണ്യപിതാവ്: ബിഷപ്പ് ഡോ. സാബു കോശി ചെറിയാൻ

ദൈവിക ദർശനം സ്വന്തം ജീവിതത്തിലൂടെ കാട്ടിത്തന്ന പുണ്യ പിതാവായിരുന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ എന്ന് സി.എസ്.ഐ. സഭാ ബിഷപ്പ് റൈറ്റ് റവ.ഡോ.സാബു കോശി ചെറിയാൻ. പരിശുദ്ധ കാതോലിക്കാ ബാവയുടെ 30-ാം ഓർമ്മദിനത്തിൽ പരുമല പള്ളിയിൽ നടന്ന അനുസ്മരണ മീറ്റിംഗിൽ മുഖ്യ സന്ദേശം നൽകുകയായിരുന്നു അദ്ദേഹം. നിയോഗത്തിന് ഒത്തുയർന്ന താപസപുണ്യമായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവ എന്ന് പ്രശസ്ത സാഹിത്യകാരൻ ബെന്യാമിൻ പറഞ്ഞു. ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ.യാക്കോബ് മാർ ഐറേനിയോസ്, ഡോ.ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, അസ്സോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുര്യാക്കോസ്, പരുമല ആശുപത്രി സി.ഇ.ഒ. ഫാ.എം.സി.പൗലോസ്, ഡോ.എം.എസ്.യൂഹാനോൻ റമ്പാൻ, ഫാ.വൈ.മത്തായികുട്ടി, ജി.ഉമ്മൻ എന്നിവർ പ്രസംഗിച്ചു. എം.ഒ.സി. പ്രസിദ്ധീകരിച്ച മലങ്കര സാഹിതി സരണിയിലെ 50-ാമത്തെ ഗ്രന്ഥം 'സ്പന്ദനങ്ങൾ' ഡോ.ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ബെന്യാമിന് കൈമാറി പ്രകാശനം ചെയ്തു.

# തിരുവാർപ്പ് മർത്തശ്മൂനി പള്ളി: പൊലീസ് സംരക്ഷണം നൽകണമെന്ന് ഹൈക്കോടതി

കൊച്ചി: കോട്ടയം തിരുവാർപ്പ് മർത്തശ്മൂനി പള്ളി തുറക്കാനും കർമാനുഷ്ഠാനങ്ങൾ നടത്താൻ ഓർത്തഡോക്സ് സഭയിലെ വികാരിക്കും ഇടവകക്കാർക്കും മതിയായ പൊലീസ് സംരക്ഷണം നൽകാനും ഹൈക്കോടതി ഉത്തരവിട്ടു. വികാരി ഫാ. എ. വി. വർഗീസ് നൽകിയ ഹർജിയിലാണു നിർദേശം. രണ്ടു വർഷം കഴിഞ്ഞിട്ടും സിവിൽ കോടതി ഉത്തരവ് നടപ്പാക്കാത്തതിൽ ജില്ലാ ഭരണകൂടത്തെയും പൊലീസിനെയും ഹൈക്കോടതി രൂക്ഷമായി വിമർശിച്ചു. പൂട്ടിക്കിടക്കുന്ന പള്ളി കോട്ടയം കലക്ടറും ജില്ലാ പൊലീസ് മേധാവിയും തുറക്കണം എന്നാണ് നിർദേശം. തിരുവാർപ്പ് മർത്തശ്മൂനി പള്ളി സംബന്ധിച്ചുള്ള മുൻസിഫ് കോടതിയുടെ ഉത്തരവ് ആറാഴ്ചയ്ക്കകം നടപ്പാക്കാനും ഹൈക്കോടതി ഉത്തരവ് പാലിച്ചതു സംബന്ധിച്ച് സംസ്ഥാന പൊലീസ് മേധാവിയും കോട്ടയം ജില്ലാ പൊലീസ് മേധാവിയും ഹൈക്കോടതി റജിസ്ട്രാർക്ക് ആറാഴ്ചയ്ക്കകം റിപ്പോർട്ട് നൽകാനുമാണ് ജസ്റ്റിസ് പി.വി.കുഞ്ഞികൃഷ്ണൻ നിർദേശിച്ചത്. കോട്ടയം മുൻസിഫ് കോടതി ഉത്തരവ് നടപ്പാക്കാൻ വേണ്ട നടപടികൾക്ക് സംസ്ഥാന പൊലീസ് മേധാവി മേൽനോട്ടം വഹിക്കണമെന്നും നിർദേശിച്ചിട്ടുണ്ട്.

എതിർ കക്ഷികളുടെ തടസ്സമില്ലാതെ കർമാനുഷ്ഠാനങ്ങൾ ഹർജിക്കാരനും ഇടവകക്കാർക്കും നടത്താൻ സർക്കാരും പൊലീസും അടക്കമുള്ളവർ മതിയായ സംരക്ഷണം നൽകണം. ഉത്തരവ് സുഗമമായി നടപ്പാക്കുന്നതിന് ആരെങ്കിലും പ്രശ്നമുണ്ടാക്കുകയോ തടസ്സമുണ്ടാക്കുകയോ ചെയ്താൽ കുറ്റക്കാർക്കെതിരെ ക്രിമിനൽ കേസ് റജിസ്റ്റർ ചെയ്യണം. പ്രകോപനമുണ്ടാക്കുന്നവരും ഗൂഢാലോചന നടത്തുന്നവരുമുണ്ടെങ്കിൽ അവർക്കെതിരെയും കേസെടുക്കണം.

ഉത്തരവ് നടപ്പാക്കുമ്പോൾ തടസ്സങ്ങളുണ്ടായാൽ ദൃശ്യങ്ങൾ വിഡിയോയിൽ പകർത്തി ബന്ധപ്പെട്ട കോടതിയിൽ ഹാജരാക്കണം. റജിസ്റ്റർ ചെയ്ത കേസുകൾ അന്വേഷിക്കാൻ സംസ്ഥാന പൊലീസ് മേധാവിയും കോട്ടയം ജില്ലാ പൊലീസ് മേധാവിയും പ്രത്യേക സംഘം രൂപീകരിക്കണം. ജാമ്യാപേക്ഷ പരിഗണിക്കുമ്പോൾ വിചാരണ കോടതി ഈ ഉത്തരവിന്റെ പൊരുളും കണക്കിലെടുക്കണമെന്നും ഹൈക്കോടതി നിർദേശിച്ചു.

## കോടതി ഉത്തരവ് നടപ്പാക്കിയില്ലെങ്കിൽ അരാജകത്വം: ഹൈക്കോടതി

കൊച്ചി: കോട്ടയം തിരുവാർപ്പ് മർത്തശ്മൂനി പള്ളി തുറക്കാനും പൊലീസ് സംരക്ഷണം നൽകാനും സിവിൽ കോടതി ഉത്തരവിട്ട് രണ്ടുവർഷം കഴിഞ്ഞിട്ടും നിയമം നടപ്പാക്കേണ്ടവർ നടപ്പാക്കാത്തത് നാണക്കേടാണെന്നു കോടതി പറഞ്ഞു. ക്രമസമാധാന പ്രശ്നം മൂലം കോടതിയുടെ ഉത്തരവ് നടപ്പാക്കാനായില്ലെന്ന ജില്ലാ ഭരണകൂടത്തിന്റെയും പൊലീസിന്റെയും നിലപാട് അംഗീകരിച്ചാൽ രാജ്യത്ത് നിയമവാഴ്ചയില്ലെന്നു കോടതി പറഞ്ഞു. കോടതി ഉത്തരവ് നടപ്പാക്കാൻ കഴിഞ്ഞില്ലെങ്കിൽ അത് അരാജകത്വത്തിലേക്ക് നയിക്കും.

പള്ളിയും പരിസരവും ഹൈക്കോടതി ഉത്തരവിനെത്തുടർന്ന് കലക്ടർ ഏറ്റെടുത്തതാണ്. എന്നിട്ടും മുൻസിഫ് കോടതിയുടെ വിധി നടപ്പാക്കാൻ സമയം വേണമെന്നു പറയുന്നത് അംഗീകരിക്കാനാവില്ല. ജില്ലാ ഭരണകൂടത്തിന്റെയും പൊലീസിന്റെയും പ്രേരണയിൽ കോൾഡ് സ്റ്റോറേജിൽ വയ്ക്കാനല്ല കോടതി ഉത്തരവിടുന്നത്. കോടതി ഉത്തരവ് നടപ്പാക്കാനായി എത്തുമ്പോൾ ഹർജിക്കാരനെയും ജില്ലാ ഭരണകൂടത്തെയും പൊലീസിനെയും തടയാൻ എതിർകക്ഷികൾക്ക് അധികാരമില്ല. സിവിൽ കോടതി ഉത്തരവിനെതിരെ ഒരു പൗരന് തെരുവിൽ പോയി പ്രതിഷേധിക്കാനാവില്ലെന്നും കോടതി പറഞ്ഞു.

# തിരുവാർപ്പ് മർത്തശ്മുനി പള്ളി: നിയമവ്യവസ്ഥ അനുസരിച്ച് കോടതി വിധി സമാധാനപരമായി നടപ്പാക്കാൻ എല്ലാവരും സഹകരിക്കണം

കോട്ടയം: തിരുവാർപ്പ് മർത്തശ്മുനി പള്ളിയെ സംബന്ധിച്ചുള്ള ഹൈക്കോടതി വിധി നിയമവാഴ്ച എന്നെന്നും നിലനിൽക്കും എന്നതിന്റെ ഉത്തമ ഉദാഹരണമാണെന്ന് സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് മെത്രാപ്പോലീത്ത. ആറാഴ്ചക്കുള്ളിൽ വിധി നടപ്പാക്കണമെന്ന ഉത്തരവ് സഭ സ്വാഗതം ചെയ്യുന്നു. ഈ പള്ളി മലങ്കര ഓർത്തഡോക്സ് സഭയുടെ 1934 ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്ന് കോട്ടയം മുൻസിഫ് കോടതി ഉത്തരവ് വന്നിട്ട് രണ്ട് വർഷമായി. ഒരു വർഷം മുമ്പ് കോടതി നിർദ്ദേശപ്രകാരം പള്ളി ജില്ലാ കളക്ടർ ഏറ്റെടുത്തു. എന്നിട്ടും പള്ളി ഓർത്തഡോക്സ് സഭയ്ക്ക് കൈമാറാൻ തയ്യാറാകാത്ത സാഹചര്യത്തിലാണ് പോലീസ് പ്രൊട്ടക്ഷൻ ആവശ്യപ്പെട്ട് ഓർത്തഡോക്സ് സഭ ഹൈകോടതിയിൽ ഹർജി നൽകിയത്.




പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ മുപ്പതാം ചരമദിനം പത്തനാപുരം മൗണ്ട് താബോർ ദയറാ ചാപ്പലിൽ ആചരിച്ചു. വിശുദ്ധ കുർബാനയ്ക്ക് കൽക്കട്ട ഭദ്രാസനാധിപൻ ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത മുഖ്യകാർമികത്വം വഹിച്ചു.

നിയമാനുസൃത വികാരിക്ക് പള്ളിയുടെ താക്കോൽ കൈമാറാനും പള്ളിയിൽ പ്രവേശിച്ച് ആരാധന നടത്തുന്നതിന് ആവശ്യമായ പോലീസ് സംരക്ഷണം നൽകാനും ജില്ലാ കളക്ടർക്കും ജില്ലാ പോലീസ് മേധാവിക്കും കോടതി നിർദ്ദേശം നൽകി. കോടതി വിധി നടപ്പാക്കുന്നതിന് ആവശ്യമായ എല്ലാ നടപടികളുടെയും മേൽനോട്ടം സംസ്ഥാന പോലീസ് മേധാവി വഹിക്കണമെന്നും ഹൈക്കോടതി നിർദ്ദേശിച്ചു.

നിയമവ്യവസ്ഥ അനുസരിച്ച് കോടതി വിധി സമാധാനപരമായി നടപ്പാക്കാൻ എല്ലാവരും സഹകരിക്കണമെന്നും അദ്ദേഹം പറഞ്ഞു. എത്ര വൈകിപ്പിക്കാൻ ശ്രമിച്ചാലും കോടതികളെ അനുസരിക്കാതെ ഒരു ജനാധിപത്യ സംവിധാനത്തിൽ അധികം മുന്നോട്ട് പോകാൻ സാധിക്കില്ലെന്നതിന്റെ തെളിവാണ് ഈ കോടതി വിധി.

കോടതി വിധി നടപ്പാക്കാൻ ഉള്ള നടപടിക്രമങ്ങൾ അധികാരികൾ എത്രയും പെട്ടന്ന് പൂർത്തീകരിക്കുമെന്നാണ് പ്രതീക്ഷയെന്നും മാർ ദീയസ്കോറസ് പറഞ്ഞു.



പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ 30ാം ഓർമ്മദിനം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ആചരിച്ചു. വി മൂന്നിന്മേൽ കുർബ്ബാനയ്ക്ക് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത മുഖ്യകാർമികത്വം വഹിച്ചു. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്ത സഹകാർമികത്വം വഹിച്ചു.



കോട്ടയം ചെറിയപള്ളി മഹാഇടവകയിലെ പതിനഞ്ച് നോമ്പിനോടനുബന്ധിച്ച് പരിശുദ്ധ ദൈവമാതാവിന്റെ സൂനോറോ (ഇടക്കെട്ട്) ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത പരസ്യവണക്കത്തിനായി പുറത്തെടുത്തു പ്രതിഷ്ഠിച്ചപ്പോൾ.



നാഷണൽ ക്രിസ്ത്യൻ മൂവ്മെന്റ് ഫോർ ജസ്റ്റിസ് പത്തനംതിട്ട ജില്ല സ്വാതന്ത്ര്യ ജൂബിലി സംഗമവും, സ്വാതന്ത്ര്യ സമരത്തിൽ ക്രൈസ്തവ പങ്കാളിത്തം എന്ന വിഷയത്തിൽ സെമിനാറും മൈലപ്ര മാർ കുരിയാക്കോസ് ആശ്രമത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉദ്ഘാടനം ചെയ്തു.



## പ. കാതോലിക്കായുടെ പുസ്തക പ്രകാശനം നാലിടത്ത്

കോട്ടയം: പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ രചനകളുടെ സമാഹാരമായ *സ്പന്ദനങ്ങൾ* ഒരേസമയം നാലിടത്തു പ്രകാശനം ചെയ്തു. പരിശുദ്ധ കാതോലിക്കാ ബാവായുടെ മുപ്പതാം ദിന അടിയന്തിരത്തോട് അനുബന്ധിച്ച് കുന്നംകുളം അരമനയിൽ കുറിയാക്കോസ് മാർ ക്ലീമ്മീസും കോട്ടയം ദേവലോകം അരമനയിൽ ഗീവർഗീസ് മാർ കൂറിലോസും, പരുമല സെമിനാരിയിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസും, ചെങ്ങന്നൂർ ബഥേൽ അരമനയിൽ മാത്യൂസ് മാർ തീമോത്തിയോസും പ്രകാശനം നിർവഹിച്ചു.

മലങ്കരസഭയിലെ മൺമറഞ്ഞ വൈദീകരും അവൈദീകരുമായ മലങ്കരസഭാ പിതാക്കന്മാരുടെ രചനകൾ പുനഃപ്രകാശനം ചെയ്യുക എന്ന ലക്ഷ്യത്തോടെ 2018-ൽ ആരംഭിച്ച പൈതൃകം-മലങ്കര സഭാ സാഹിതീ സരണി എന്ന ഗ്രന്ഥ പരമ്പരയിലെ അമ്പതാമത് പുസ്തകമാണ് *സ്പന്ദനങ്ങൾ.* മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് ആണ് പ്രസാധകർ.



## കാനഡയിലെ ആദ്യത്തെ കൽവിളക്ക് ആശിർവദിച്ചു

ബ്രിട്ടീഷ് കൊളംബിയയിൽ പണിപൂർത്തീകരിച്ചു കൊണ്ടിരിക്കുന്ന ആദ്യത്തെ മലയാളി ക്രൈസ്തവ ദേവാലയമായ വാൻകൂവർ സെന്റ് ജോർജ് മലങ്കര ഓർത്തഡോക്സ് ദേവാലയത്തിൽ പ്രതിഷ്ഠിക്കുവാനുള്ള കൽവിളക്ക്, അലക്സിയോസ് മാർ യൗസേബിയോസ് മെത്രപ്പോലീത്താ മാവേലിക്കര തെയോ ഭവൻ അരമനയിൽ വച്ച് ആശീർവദിച്ചു.

ഫാ. ഡോ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ഫാ. ജോയികുട്ടി വർഗീസ്, വാൻകൂവർ ഇടവക പ്രതിനിധി നൈനാൻ മാനാമ്പുറം എന്നിവർ സന്നിഹിതരായിരുന്നു.

കേരള തനിമ നിലനിർത്ത തക്കവണ്ണം ചെങ്ങന്നൂർ മടത്തുംപടി മണിയൻ ആചാരി നിർമ്മിച്ച 200 കിലോ ഭാരമുള്ള കൽവിളക്ക് വിമാനമാർഗ്ഗം കാനഡയിലെ വാൻകൂവറിൽ എത്തിച്ചു.